

# ക്രൈസ്തവ കാഹളം

ഫെബ്രുവരി 2023



# ശുദ്ധമുള്ള നോമ്പ് ജയത്തിന്റെ അടയാളം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, വലിയ സഹനശീലത്തിലും പീഡകളിലും ഞെരുക്കങ്ങളിലും വൈഷമ്യങ്ങളിലും മർദനങ്ങളിലും ലഹളകളിലും അധ്വാനങ്ങളിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ഓർമ്മപ്പെരുന്നാൾ
## ജനുവരി 18



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ മേജർ ആർച്ചുബിഷപ്പും കാതോലിക്കാ ബാവയുമായിരുന്ന ഭാഗ്യ സ്മരണാർഹനായ സിറിൽ ബസേലിയോസ് തിരുമേനിയുടെ ദീപ്തമായ ഓർമ്മകൾക്കു മുന്നിൽ

*പ്രണാമം*

ക്രൈസ്തവ കാഹളം 2023

ഫെബ്രുവരി 2023 വാല്യം 84 ലക്കം 2

# ഉള്ളടക്കം







രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4



# നന്നാകാം നമുക്കീ നോമ്പുകാലത്ത്

വലിയ നോമ്പിലേക്ക് പ്രവേശിക്കുകയാണ്. കർത്താവിന്റെ പീഢാനുഭവവും കുരിശുമരണവും ഉത്ഥാനവും നമ്മുടെ വിശ്വാസ ജീവിതത്തിന്റെ പ്രധാന ഏടുകളാണ്. അതിനുള്ള ഒരുക്കമാണ് വലിയ നോമ്പിൽ സംഭവിക്കുന്നുത്. പരിപൂർണ്ണമായ വിശുദ്ധീകരണത്തിന്റെ ദിവസങ്ങളാണ് വലിയനോമ്പ്. ദൈവത്തിങ്കലേക്ക് തിരിയുവാൻ, അനുതപിക്കുവാൻ, പ്രായശ്ചിത്തം ചെയ്യുവാൻ നമ്മുക്ക് പ്രേരണ ലഭിക്കുന്ന ആത്മീയ കൃപയുടെ നാളുകൾ.

കർത്താവിന്റെ പീഢാനുഭവവും കുരിശുമരണവുമാണ് നമ്മെ അനുതാപത്തിലേക്ക് നയിക്കുന്നത്. പീഢാനുഭവത്തിലേക്ക് കർത്താവിനെ ഏൽപ്പിച്ചു കൊടുക്കുന്നതിന് യഹൂദർ ആരോപിച്ചത് ഭിന്നതയുടെയും വെറുപ്പിന്റെയും തത്വശാസ്ത്രങ്ങളാണ്. നട്ടാൽകുരുക്കാത്ത കള്ളത്തരങ്ങൾ അവർ കർത്താവിന്റെ മേൽ ചുമത്തി. വ്യാജം ആരോപിച്ച് അവർ കർത്താവിനു വേണ്ടി ശക്തമായി വാദിച്ചു. അവനെ കുരിശിലേറ്റുന്നതുവരെയും അവർ അടങ്ങിയിരുന്നില്ല. അവന്റെ സാന്നിധ്യം അവരെ അസ്വസ്ഥരാക്കി. ജനത്തിനിടയിൽ തെറ്റിദ്ധാരണകൾ പരത്തുവാൻ ഏറ്റവും സാധ്യതയുള്ള കാര്യങ്ങൾ അവർ അവന്റെമേൽ ആരോപിച്ചു... ദൈവദൂഷണം. കർത്താവിനെ അംഗീകരിക്കുവാൻ കഴിയാതിരുന്നത് അവരുടെ വൈരാഗ്യത്തിന് ആക്കം കൂട്ടി. ഏറെ നാളുകളായി അവർ ഇതുതന്നെയാണ് ചെയ്തിരിക്കുന്നത്. അവരുടെ മനസ്സിലിരുപ്പാണ് വിധിവാചകമായി പുറത്തുവന്നത്. ഹേറോദേസും, കയ്യാപ്പാസും, അന്നാസും മറ്റു പുരോഹിത പ്രമുഖരും പലപ്പോഴായി പറഞ്ഞത് ഒടുവിൽ പീലാത്തോസ് വിധി വാചകമായി എഴുതി. വിധി വാചകം പീലാത്തോസിന്റെ മാത്രമല്ല, പലർ പറഞ്ഞതാണ്. പ്രത്യക്ഷമായോ പരോക്ഷമായോ അവർ എല്ലാവരും വിധി വാചകത്തിന്റെ ഉടമസ്ഥരാണ്.

ഇത്തരം വിധി വാചകങ്ങളും കുരിശുമരണങ്ങളും ഇപ്പോഴും നടക്കുന്നു. പുറത്തുവരുന്ന വിധി വാചകങ്ങൾ ആരൊക്കെ എപ്പോൾ പറഞ്ഞതാണെന്ന് എല്ലാവർക്കും അറിയാം. ഈ നോമ്പുകാലത്തെങ്കിലും ഇതിൽ നിന്നൊക്കെ പിൻതിരിഞ്ഞ് നമ്മുക്ക് നന്നായി ജീവിക്കുവാൻ ശ്രമിക്കാം. വ്യാജരേഖകൾ, അനുസരണക്കേട്, ഗൂഢാലോചനകൾ, കൂദാശകളെ അവഹേളിക്കൽ അങ്ങനെ ധാരാളം കാര്യങ്ങൾ കേരള സഭയിൽ നടക്കുന്നു. കർത്താവിന്റെ ശരീരം വീണ്ടും കുത്തി മുറിവേൽപ്പിക്കപ്പെടുന്നു. കർത്താവിന്റെ ശരീരത്തിൽ ആണിയടിക്കുന്ന പരിപാടി നമുക്ക് വേണ്ട. നന്നാകാം നമുക്കീ നോമ്പുകാലത്ത്.

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943





# വലിയ നോമ്പ്
## ദൈവോന്മുഖതയും മനസ്സാക്ഷി രൂപീകരണവും ശക്തമാകേണ്ട കാലം

നമ്മുടെ കർത്താവിന്റെ രക്ഷാകര രഹസ്യങ്ങളുടെ ഓർമ്മയാചരണത്തിന് ഒരുക്കമായുള്ള അൻപതു ദിവസത്തെ നോമ്പുകാലത്തിലേക്ക് നാം പ്രവേശിക്കുകയാണ്. വിശിഷ്ടമായ ഏതൊന്നും സ്വീകരിക്കുന്നതിനു മുമ്പ് അതിനു യോജിച്ച ഒരുക്കം നടത്തേണ്ടത് ആവശ്യമാണ്. അതുകൊണ്ടാണ് നമ്മുടെ കർത്താവ് തന്റെ പരസ്യജീവിതത്തിന് ഒരുക്കമായി 40 ദിനരാത്രങ്ങൾ മരുഭൂമിയിൽ ഉപവസിച്ച് പ്രാർത്ഥിച്ചൊരുങ്ങിയത്. പിശാച് മുന്നോട്ടു വയ്ക്കുന്ന പ്രലോഭനങ്ങളെ എങ്ങനെ ജയിക്കണം എന്ന് കർത്താവ് തന്റെ ഉപവാസത്തിലൂടെയും ഏകാന്ത പ്രാർത്ഥനയിലൂടെയും നമുക്കു കാട്ടിത്തരുന്നു. വലിയ നോമ്പുകാലം നമുക്ക് അത്തരമൊരു ഒരുക്കത്തിന്റെ കാലഘട്ടമാണ്. തിന്മയ്ക്കെതിരായ പോരാട്ടത്തിന് വലിയ ബലമാർജ്ജിക്കുന്ന കാലഘട്ടമാണ്. ശരീരത്തേക്കാൾ ആത്മാവ് ബലപ്പെടേണ്ട കാലമാണ്. പത്തുകൽപ്പനകൾ സ്വീകരിക്കുന്നതിന് ഒരുക്കമായി മോശ സീനായ് മലയിൽ നാൽപ്പതു ദിവസം പ്രാർത്ഥനയിൽ ചെലവഴിച്ചതും ഈ മുന്നൊരുക്കത്തിന്റെ ഭാഗമായാണ്. നമ്മുടെ കർത്താവ് നമുക്കു വേണ്ടി ഏറ്റെടുത്ത പീഡകളുടെ ആത്മീയ അനുഭവവും അതിന്റെ അനുഗ്രഹങ്ങളും സ്വന്തമാക്കാനുള്ള ഒരു വിളി കൂടിയാണ് ഈ നോമ്പുകാലം

"അനന്തരം പിശാചിനാൽ പരീക്ഷിക്കപ്പെടുന്നതിന് യേശുവിനെ ആത്മാവ് മരുഭൂമിയിലേക്കു നയിച്ചു (മത്തായി 4:1)". ആത്മീയമായ സാധനകൾ മനുഷ്യ പ്രയത്നം കൊണ്ടു മാത്രം സാധിതമാകുന്നവയല്ല. അവ ആത്മാവിന്റെ പ്രേരണയും പ്രചോദനവും ഉൾക്കൊള്ളുന്നവയാണ്. 40 ദിനരാത്രങ്ങൾ നീളുന്ന ഒരു മരുഭൂമിയനുഭവത്തിന് യേശുവിനെ നയിക്കുന്നത് പരിശുദ്ധാത്മാവാണ്. 'യേശു, ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണെ'ന്ന് വി. പത്രോസിനു വെളിപ്പെടുത്തിക്കൊടുക്കുന്നത് സ്വർഗ്ഗത്തിന്റെ ഇടപെടലാണ്. ലോകമെങ്ങും പോയി സുവിശേഷം പറയാൻ ശ്ലീഹൻമാരെ ശക്തിപ്പെടുത്തിയത് പരിശുദ്ധാത്മാവാണ്. ക്രിസ്തുവിന്റെ പീഡാനുഭവങ്ങൾക്ക് ഒരുക്കമായി 40 ദിവസത്തെ തപോജീവിത മനുഷ്ഠിക്കാൻ നമ്മെ നയിക്കേണ്ടത് പരിശുദ്ധാത്മാവാണ്. ലോകാരൂപിയിൽ നിന്നകന്ന് ദൈവാരൂപിയാൽ നയിക്കപ്പെടേണ്ട കാലം. അതിനു യോജിച്ച ഒരു ജീവിതശൈലിയുടെ ഭാഗമാണ് നമ്മുടെ നോമ്പും ഉപവാസവും തീക്ഷ്ണമായ പ്രാർത്ഥനാജീവിതവും. അതിന്റെ ഭാഗമാണ് നാം സഹജീവികളോടു കാണിക്കുന്ന കരുണയും സ്നേഹവും.

നമ്മുടെ കർത്താവ് പരസ്യജീവിതമാരംഭിക്കുമ്പോൾ ആദ്യം ഉദ്ഘോഷിക്കുന്ന വചനമിതാണ്: "സമയം പൂർത്തിയായി, ദൈവരാജ്യം സമീപിച്ചിരിക്കുന്നു. അനുതപിച്ച് സുവിശേഷത്തിൽ വിശ്വസിക്കുവിൻ" (മർക്കോസ് 1:15). അനുതാപമാണ് ദൈവരാജ്യ പ്രവേശനത്തിന്റെ ആദ്യ ചുവട്. നോമ്പുകാലത്തിലും ഇതു പ്രധാനമാണ്. അനുതാപത്തോടും അനുരഞ്ജനാഭാവത്തോടും വേണം നാം നോമ്പിലേക്ക് പ്രവേശിക്കാൻ. 'തൊണ്ണൂറ്റിയൊൻപതു നീതിമാൻമാരേക്കാൾ അനുതപിക്കുന്ന ഒരു പാപിയെ ഓർത്ത് സ്വർഗ്ഗം സന്തോഷിക്കുന്നു'വെന്ന വചനത്തിൽ നിന്ന് സ്വർഗ്ഗം

അനുതാപത്തിനു കൊടുക്കുന്ന പ്രാധാന്യം നമുക്കു തിരിച്ചറിയാം. ദൈവ പിതാവിന്റെ പിതൃത്വവും മനുഷ്യരുടെ സാഹോദര്യവും അംഗീകരിക്കുന്നവർക്കു മാത്രമേ നിരുപാധികം അനുരഞ്ജനപ്പെടാനാവൂ. ദൈവത്തോടും മനുഷ്യരോടും നിരപ്പായിക്കൊണ്ട് നോമ്പിലേക്കു പ്രവേശിക്കുക. പരിശുദ്ധ ഫ്രാൻസിസ് പാപ്പായുടെ 'ഫ്രത്തേലി തൂത്തി' എന്ന ചാക്രിക ലേഖനത്തിന്റെ സാരാംശം തന്നെ ഈ അനുരഞ്ജനമാണ്; സർവ്വസൃഷ്ടികളോടും നിരപ്പാകുന്ന മനുഷ്യൻ.

നോമ്പിൽ നാമനുവർത്തിക്കേണ്ട മറ്റൊരു പ്രധാനപ്പെട്ട കാര്യമാണ് ജീവിത വിശുദ്ധി. 'നിങ്ങളുടെ വിശുദ്ധീകരണമാണ് ദൈവം അഭിലഷിക്കുന്നത്' എന്ന വിശുദ്ധ പൗലോസ് ശ്ലീഹായുടെ ഓർമ്മപ്പെടുത്തൽ ദൈവത്തിന്റെ മനസ്സിന്റെ വെളിപ്പെടുത്തലാണ്. ശരീരം ഭക്ഷണം വർജ്ജിക്കുമ്പോൾ ആത്മാവ് തിന്മകൾ വർജ്ജിക്കണമെന്ന നോമ്പിലെ പ്രാർത്ഥന എത്ര അർത്ഥമുള്ളതും പ്രസക്തവുമാണ്. പാപത്തെ വെറുക്കുക. തിൻമ വർജ്ജിക്കുക. നോമ്പുകാലത്തിന്റെ അനുഗ്രഹങ്ങൾ നിങ്ങൾക്കു തീർച്ചയായും സംലഭ്യമാകും.

കഴുമരത്തിലേറ്റി വിധിക്കുന്നതിനെതിരേ ഇന്ന് സമൂഹം ഏറെ പ്രതികരിക്കുന്നുണ്ട്. നാവും തൂലികയും വൈകുന്നേര ചർച്ചകളും ഏറെപ്പേരെ വിധിക്കുന്നുവെന്ന യാഥാർത്ഥ്യം നോമ്പുകാലത്തെങ്കിലും നാമോർക്കേണ്ടതല്ലേ? മറ്റുള്ളവരെക്കുറിച്ച് നന്മ പറയാൻ നമുക്കാവുന്നില്ലെങ്കിൽ മൗനം പാലിക്കാനെങ്കിലും നമുക്കു ബാധ്യതയില്ലേ?

'സഹോദരങ്ങളേ, അന്യോന്യം സ്നേഹിക്കണമെന്നത് കൽപ്പനകളുടെ പൂർണ്ണതയാകുന്നു. എന്നാൽ ഭക്ഷണത്തിൽ നിന്ന് ഉപവസിക്കുകയും വൈരാഗ്യവും പൈശൂന്യവും നിറഞ്ഞിരിക്കുകയും ചെയ്യുന്നവനുണ്ട്. മദ്യപാനത്തിൽ നിന്നൊഴിയുകയും രഹസ്യത്തിൽ തന്റെ സഹോദരനെ കൊല്ലുകയും ചെയ്യുന്നവനുണ്ട്' (വലിയ നോമ്പിലെ പ്രാർത്ഥന, ചൊവ്വ - മൂന്നാം മണി).

ദൈവോന്മുഖതയും മനസ്സാക്ഷി രൂപീകരണവുമാണ് നോമ്പിന്റെ ലക്ഷ്യങ്ങൾ. ഒന്നാം സ്ഥാനം ദൈവത്തിനു നൽകുക. ദൈവശബ്ദം ജീവിതത്തിന്റെ ധാർമ്മികതയെ രൂപപ്പെടുത്തുന്ന ഘടകമായി സ്വീകരിക്കുക. അപ്പോൾ ആത്മീയത സത്യസന്ധമാകും. സമാധാനം നിങ്ങളുടെ ഹൃദയങ്ങളെ ഭരിക്കും.

ദൈവം അനുഗ്രഹിക്കട്ടെ! അനുഗ്രഹീതമായ ഒരു നോമ്പുകാലം നേരുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

## കവർ സ്റ്റോറി



# ക്രൂശിതനായ ക്രിസ്തുവും ഉത്ഥിതനായ ക്രിസ്തുവും നമ്മുടെ ജീവിതത്തിൽ



**റവ. ഡോ. തോമസ് കുളങ്ങര**

യേശുക്രിസ്തുവിന്റെ പീഡാസഹനത്തെയും കുരിശു മരണത്തെയും ഉത്ഥാനത്തെയും ധ്യാനിക്കുവാനും ജീവിതത്തിൽ പകർത്താനും നമ്മെ ആഹ്വാനം ചെയ്തുകൊണ്ട് ഒരു വലിയ നോമ്പുകാലം കൂടി ആഗതമാകുന്നു. യേശുവുമായി ഒന്നായിത്തീരുകയാണ് ക്രിസ്തീയ ജീവിതത്തിന്റെ ലക്ഷ്യം. യേശുവിനോടൊപ്പം മരിക്കുകയും ഉയിർക്കുകയും ചെയ്യുക എന്നതാണ് നമ്മുടെ അനുദിന സാധന.

ക്രിസ്ത്യാനികൾ വിശ്വസിക്കുന്നതും ആരാധിക്കുന്നതും ക്രൂശിൽ മരിച്ച് അടക്കപ്പെട്ടതിന് ശേഷം ഉത്ഥിതനായ ക്രിസ്തുവിനെയാണ്. കുരിശാണ് ക്രിസ്തീയ വിശ്വാസത്തിന്റെയും ജീവിതത്തിന്റെയും സമഗ്രമായ പ്രതീകം. ചില പൗരസ്ത്യ സഭകൾ ക്രൂശിതരൂപം ഇല്ലാത്ത കുരിശും മറ്റുള്ളവർ ക്രൂശിതനായ യേശുവിന്റെ ഏതെങ്കിലും വിധത്തിലുള്ള രൂപം ഉള്ള കുരിശും ഉപയോഗിക്കുന്നു. വാസ്തവത്തിൽ ക്രൂശിതനായ ക്രിസ്തുവും ഉത്ഥാനമഹിമയിൽ നമ്മെ വിസ്മയിപ്പിക്കുകയും ആനന്ദഭരിതരാക്കുകയും ചെയ്യുന്ന ക്രിസ്തുവും ഒരേ ക്രിസ്തുവിന്റെ രണ്ടു മുഖങ്ങളാണ്. ഈ രണ്ടു മുഖങ്ങളും നമ്മുടെ അനുദിന ജീവിതത്തിൽ ഒന്നിനു പിറകേ ഒന്നായി അനുഭവവേദ്യമായിക്കൊണ്ടിരിക്കുന്നു. ഈ മുഖങ്ങൾ ഒന്നിച്ചു വയ്ക്കുമ്പോഴാണ് ക്രിസ്ത്യാനുഭവത്തിന്റെ കാതൽ വെളിപ്പെടുന്നത്.

ക്രൂശിതനായ ക്രിസ്തുവിന് നമ്മുടെ ജീവിതത്തിലുള്ള സ്ഥാനത്തേയും, ക്രിസ്തുവിന്റെ സഹനമരണങ്ങളിൽ പങ്കു ചേരുകവഴി നമുക്കുണ്ടാകുന്ന ഉത്ഥാന അനുഭവത്തേയും മനസ്സിലാക്കാനും, ഈ വിശ്വാസസത്യം ജീവിതത്തിലാവിഷ്കരിക്കാനും നമ്മെ സഹായിക്കുന്ന ഒരു സങ്കല്പമാണ് "പരിത്യക്തനായ യേശു" എന്നത്. ഫോക്കലാരെ എന്ന സഭാത്മക പ്രസ്ഥാനത്തിന്റെ സ്ഥാപക ക്യാരാലൂബിക്ക് പരിത്യക്തനായ യേശു എന്ന ആദർശരൂപത്തെ ക്രിസ്തീയ ജീവിതത്തിൽ എങ്ങനെ പകർത്താമെന്ന് വ്യക്തമാക്കുന്നു.

ഒരു വൈദികൻ ക്യാരയോട് ചോദിച്ചു. എപ്പോഴാണ് യേശു ഏറ്റവുമധികം സഹിച്ചത്? പരമ്പരാഗതമായ ഒരു ഉത്തരമാണ് ക്യാര നൽകിയത്. ഗത്സമനിൽ രക്തം വിയർത്തു പ്രാർത്ഥിച്ചപ്പോഴാണ് യേശു ഏറ്റവും അധികം സഹിച്ചത്. ക്യാരയെ തിരുത്തികൊണ്ട് വൈദികൻ പറഞ്ഞു. കുരിശിൽ ശാരീരികവും മാനസികവുമായ സഹനങ്ങളുടെ മൂർദ്ധന്യാവസ്ഥയിൽ "എന്റെ ദൈവമേ എന്റെ ദൈവമേ എന്നെ കൈവിട്ടതെന്ത്" എന്ന് കരഞ്ഞുവിളിച്ചപ്പോഴാണ് യേശു ഏറ്റവുമധികം സഹിച്ചത്. ഈ പ്രസ്താവന ക്യാരയുടെ മനസ്സിൽ ഉൾക്കാഴ്ചയുടെ വലിയ പ്രകാശം വിതറി. ദൈവീകപ്രേരണയാൽ ക്യാര ഇങ്ങനെ പ്രതികരിച്ചു. എങ്കിൽ ഈ പരിത്യക്താവസ്ഥയിലാണ് യേശു മാനവകുലത്തെ ഏറ്റവുമധികം സ്നേഹിച്ചത്?. ക്രിസ്തുവിന്റെ സഹനം സ്നേഹത്തിന്റെ പ്രകടനമാണെന്ന് ക്യാരയ്ക്ക് ബോധ്യമുണ്ടായിരുന്നു. ഏറ്റവും വലിയ സഹനം ഏറ്റവും വലിയ സ്നേഹത്തിന്റെ പ്രകടനമാണ്. ഉടൻതന്നെ ക്യാര പ്രഖ്യാപിച്ചു. അതുകൊണ്ട് "പരിത്യക്തനായ യേശുവിനെ എന്റെ ജീവിതത്തിലെ ആദർശരൂപമായി, എന്റെ ജീവിതപങ്കാളിയായി ഞാൻ സ്വീകരിക്കുന്നു."

ഐക്യത്തിന്റെ ആത്മീയതയിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു വിഷയമാണ് പരിത്യക്തനായ യേശു. മനുഷ്യജീവിതത്തിന്റെ ഒരടിസ്ഥാനഭാവമായി സഹനത്തിന്റെ അർത്ഥവും പ്രസക്തിയും ഐക്യത്തിന്റെ സാധകർ ദർശിക്കുന്നത് പരിത്യക്തനായ യേശുവിലാണ്. ക്രിസ്തുവിന്റെ സഹനങ്ങളുടെ ആകെത്തുകയാണ് പരിത്യക്തനായ യേശു. യേശുവിന്റെ ശാരീരികവും മാനസികവും ആത്മീയവുമായ സഹനങ്ങളുടെ സമഗ്രപ്രതീകമാണ് പരിത്യക്തനായ യേശു. എന്നാൽ, നസ്രായനായ യേശു എന്ന ചരിത്രപുരുഷൻ തന്റെ വ്യക്തിപരമായ



വിന്റെ പരിത്യക്തതയും സഹനവും ഇവയെല്ലാം ഉൾക്കൊള്ളുന്നു. യേശുവിന്റെ പരിത്യക്തതയുടെ ചരിത്രപരമായ പ്രകടനങ്ങളാണിവയെല്ലാം. ഈ തിരിച്ചറിവാണ് ഐക്യത്തിന്റെ ആത്മീയതയുടെ ഒരടിസ്ഥാനം.

ഏവരുടെയും നാനാവിധ സഹനങ്ങളെ ശാരീരികം മാനസികം ആത്മീയം എന്നിങ്ങനെ വിവേചിക്കാവുന്നതാണ്. എന്നാൽ ഈ സഹനങ്ങളെല്ലാം പരസ്പരം വേർതിരിക്കാനാവാത്തവിധം ഒന്നിച്ചാണ് മനുഷ്യവ്യക്തി അനുഭവിക്കുന്നത്.

ശാരീരിക സഹനങ്ങളുടെ ഗണത്തിൽ ഉൾപ്പെടുത്താവുന്ന ചില കാര്യങ്ങൾ ഇവയാണ്. രോഗങ്ങൾ, വേദനകൾ, മുറിവുകൾ, ക്ഷതങ്ങൾ. മാനസികമായ സഹനങ്ങളിൽ ഉൾപ്പെടുത്താവുന്നവയാണ് മാനസിക പിരിമുറുക്കങ്ങൾ, ദുഃഖം, വിഷാദം, ക്ഷീണം, വിരസത തുടങ്ങിയവ.

ആത്മീയ സഹനങ്ങൾ കൂടുതൽ സൂഷ്മങ്ങളാണ്. ആത്മീയ വരൾച്ച, ദൈവീകകാര്യങ്ങളിൽ താൽപര്യക്കുറവ്, നിരാശ തുടങ്ങിയവ ഉദാഹരണങ്ങളാണ്. ദൈവം തന്നെ കൈവിട്ടുവോ എന്ന ഭയവും അതുളവാക്കുന്ന പ്രത്യാശയില്ലായ്മയും ആത്മീയ സഹനങ്ങളുടെ പരമകാഷ്ഠ ആണ്. പരിത്യക്തനായ യേശു ഈ സഹനങ്ങളെയെല്ലാം തന്നിൽ ഏറ്റെടുത്തു.

യാഗവേദിയായ കാൽവരിക്കുരിശിൽ അനുഭവിച്ച വേദനയും സഹനവും മാത്രമല്ല അത്. യേശുക്രിസ്തുവിന്റെ കുരിശിലെ സഹനം ചരിത്രാതീതവും സാർവത്രികവുമായ മാനങ്ങളുൾക്കൊള്ളുന്നു.

മനുഷ്യപുത്രനും ദൈവപുത്രനുമായ യേശു എന്ന രക്ഷകൻ എക്കാലത്തേയും സകലമനുഷ്യരുടെയും മുഴുവൻ സഹനങ്ങളും പാപങ്ങളും തിന്മകളും സ്വന്തം ശരീരത്തിൽ ഏറ്റെടുത്തു എന്നതാണ് രക്ഷാകരസത്യം. അതുകൊണ്ട് നമ്മുടെ വ്യക്തിപരമായ ജീവിതത്തിലും സമൂഹജീവിതത്തിലും പ്രകൃതിയിലും അനുഭവപ്പെടുന്ന എല്ലാ സഹനങ്ങളും വേദനകളും തിന്മകളും പരിത്യക്തനായ യേശുവിന്റെ വിവിധമുഖങ്ങളാണ്. അവയെ നാം അഭിമുഖീകരിക്കുമ്പോൾ പരിത്യക്തനായ യേശുവിനെത്തന്നെയാണ് നാം കണ്ടുമുട്ടുന്നത്. വേദനിക്കുന്ന എന്റെ അയൽക്കാരൻ പരിത്യക്തനായ യേശുവാണ്. രോഗങ്ങളും, ദാരിദ്ര്യവും, മാനസിക സംഘട്ടനങ്ങളുമെല്ലാം പരിത്യക്തനായ യേശുതന്നെയാണ്. എന്റെ തന്നെ ശരീരത്തിലും മനസ്സിലും ആത്മാവിലും ഞാനനുഭവിക്കുന്ന സകല സഹനങ്ങളും പരിത്യക്തനായ യേശു തന്നെ. കാരണം, യേശു



വാസ്തവത്തിൽ പരിത്യക്തനായ യേശു എന്നത് ചരിത്രപുരുഷനായ നസ്രായൻ - യേശുവിനപ്പുറത്തേക്ക് വ്യാപിക്കുന്ന രക്ഷകനായ ക്രിസ്തുവിനെയാണ് സൂചിപ്പിക്കുന്നത്. ഉത്ഥാനത്തിലൂടെ പുതിയ ആദം ആയി വികസിച്ച ക്രിസ്തുവിനെയാണ് നാമിവിടെ ദർശിക്കുന്നത്. അതുകൊണ്ട്, ചരിത്രപുരുഷനായ യേശുവിന്റെ സഹനം ചരിത്രത്തിൽ അവസാനിച്ചുവെങ്കിലും, ചരിത്രാതീതനും രക്ഷകനുമായ ക്രിസ്തുവിന്റെ സഹനം ചരിത്രത്തിലൂടെ തുടർന്നുകൊണ്ടിരിക്കുന്നു. ആ സഹനത്തിന്റെ ഭാഗമാണ് നാമനുഭവിക്കുന്ന ഓരോ സഹനവും എന്ന സത്യം തിരിച്ചറിയുമ്പോഴാണ് നമ്മുടെ ഓരോ സഹനവും രക്ഷാകരമാകുന്നത്. ഏത് സഹനത്തേയും പരിത്യക്തനായ യേശുവിന്റെ സഹനമായി തിരിച്ചറിയുമ്പോൾ, ആ സഹനം യേശുവിന്റെ സ്നേഹത്തിന്റെ പ്രകടനമായി നാം മനസ്സിലാക്കുകയും അതിനെ സ്നേഹിക്കുകയും ചെയ്യുക. 'പാഷൻ' എന്ന സിനിമയിൽ യേശു തന്റെ കുരിശിനെ സ്നേഹത്തോടെ ആലിംഗനം ചെയ്യുന്ന ഒരു രംഗമുണ്ട്. യേശുവിന്റെ സ്നേഹത്തിന്റെ പ്രകടനങ്ങളാണ് യേശുവിന്റെ സഹനങ്ങൾ. നമ്മുടെ സഹനങ്ങളെ ഓരോന്നിനെയും യേശുവായി നാം തിരിച്ചറിഞ്ഞാൽ അവയെ സ്നേഹപൂർവം ആശ്ലേഷിക്കുവാൻ നമുക്കാവും. അപ്പോൾ



സഹനങ്ങളെല്ലാം ദൈവസ്നേഹത്തിന്റെ പ്രകടനങ്ങളായും രക്ഷാകരമായും നമുക്കനുഭവപ്പെടും.

ഏത് സഹനമുണ്ടായാലും അപ്പോൾ തന്നെ, സ്നേഹത്തോടും സന്തോഷത്തോടും കൂടി സ്വീകരിക്കാൻ നമുക്ക് പഠിക്കാം. വി. പൗലോസിന്റെ വാക്കുകൾ ഇതിന് നമ്മെ ഉത്തേജിപ്പിക്കുന്നു. നിങ്ങളെ പ്രതിയുള്ള പീഡകളിൽ ഞാൻ സന്തോഷിക്കുന്നു. സഭയാകുന്ന തന്റെ ശരീരത്തെ പ്രതി ക്രിസ്തുവിന് സഹിക്കേണ്ടി വന്ന പീഡകളുടെ കുറവ് എന്റെ ശരീരത്തിൽ ഞാൻ നികത്തുന്നു (കൊളോ, 1:24). ചരിത്രപുരുഷനായ നസ്രത്തിലെ യേശുവിന് സഹിക്കേണ്ടി വന്ന പീഡകളുടെ കുറവിനെ കുറിച്ചല്ല വി. പൗലോസ് സംസാരിക്കുന്നത്. എല്ലാ മനുഷ്യരേയും ക്രിസ്തു ശരീരത്തിന്റെ അവയവങ്ങളായി കാണുമ്പോൾ നമുക്ക് ലഭിക്കുന്ന ഒരു ക്രിസ്തു സങ്കല്പമുണ്ട്. ആ ക്രിസ്തുവിന്റെ പീഡകളുടെ കുറവിനെക്കുറിച്ചാണ് ഇവിടെ സൂചിപ്പിക്കുന്നത്. നമ്മുടെ അനുദിനസഹനങ്ങളെ പരിത്യക്തനായ യേശുവിന്റെ സഹനങ്ങളോട് ചേർത്തുവച്ച് നാം ദൈവപിതാവിന് അർപ്പിക്കുമ്പോൾ ഈ കുറവിനെ നമ്മൾ നികത്തുന്നു.

സഹനങ്ങളിൽ യേശുവിനെ ദർശിച്ചുകൊണ്ട് സ്നേഹത്തോടും സന്തോഷത്തോടും അവയെ നാം സ്വാഗതം ചെയ്യുമ്പോൾ സഹനത്തിന്റെ ബീഭത്സരൂപം മായുകയും അവയുടെ രക്ഷാകരസ്വഭാവം വെളിപ്പെടുകയും ചെയ്യും. ഇതുകൊണ്ടാണ് വിശുദ്ധർക്ക് സഹനങ്ങളിൽ ആനന്ദിക്കാൻ കഴിഞ്ഞത്. വി. അമ്മത്രേസ്യാ ദൈവത്തിൽ നിന്നും സഹനങ്ങളെ ചോദിച്ചു വാങ്ങിയിരുന്നു. യേശുവിന്റെ പഞ്ചക്ഷതങ്ങളുടെ അടയാളങ്ങൾ സ്വന്തം ശരീരത്തിൽ ധരിച്ചിരുന്ന വി. ഫ്രാൻസിസ് അസ്സീസി, വി. പാദ്രെ പിയോ തുടങ്ങിയവരെ നമുക്ക് ഇവിടെ അനുസ്മരിക്കാം.

പരിത്യക്തനായ യേശുവിനെ സഹനങ്ങളിൽ തിരിച്ചറിയുക എന്നതിന് മനുഷ്യർ ബോധപൂർവ്വം സ്വശരീരത്തെ പരത്യാഗത്തിന്റെയും പ്രായശ്ചിത്തത്തിന്റേയും പേരിൽ പീഡിപ്പിക്കണം എന്നർത്ഥമില്ല. നാം മറ്റുള്ളവർക്കോ നമുക്കുതന്നെയോ സഹനം ബോധപൂർവ്വം വരുത്തിവയ്ക്കരുത്. എന്നാൽ ദൈവഹിതം ചെയ്ത് നാം മുന്നേറുമ്പോൾ നമുക്കുണ്ടാകുന്ന ഏത് സഹനത്തേയും നാം സന്തോഷത്തോടെ സ്വാഗതം ചെയ്യണം.

നമ്മുടെ ജീവിതത്തിൽ വരുന്ന ഓരോ സഹനത്തേയും നാം സന്തോഷപൂർവ്വം സ്വാഗതം ചെയ്യുമ്പോൾ നാം ക്രിസ്തുവിനോടുകൂടി മരിച്ച് അടക്കപ്പെടുന്നു. എന്നാൽ ക്രിസ്തുവിനോടുകൂടി മരിക്കുന്ന ഏവനും ക്രിസ്തുവിനോടുകൂടി ഉയർപ്പിക്കപ്പെടുകയും ചെയ്യും എന്ന് തിരുവചനം പഠിപ്പിക്കുന്നു. സഹനത്തെ സ്നേഹപൂർവ്വം യേശുവിന്റെ സഹനത്തോട് ഒന്നുചേർത്ത് ദൈവപിതാവിന് നാം അർപ്പിക്കുന്ന നിമിഷം തന്നെ ക്രിസ്തുവിന്റെ ഉയർപ്പിലും നാം പങ്കുചേരുന്നു. ഉത്ഥിതനായ ക്രിസ്തു തന്റെ ആനന്ദവും സമാധാനവും തേജസും നമ്മിലേക്ക് പകരുന്നു. നമ്മുടെ ഹൃദയം ആനന്ദിക്കുകയും മുഖം ക്രിസ്തുവിന്റെ പ്രകാശത്താൽ ശോഭിക്കുകയും ചെയ്യും. സഹനങ്ങൾ സ്നേഹത്തിലൂടെ സന്തോഷമായി മാറുന്നു. ഇങ്ങനെ നമ്മുടെ ജീവിതത്തിൽ ക്രൂശിതനായ ക്രിസ്തുവും ഉത്ഥിതനായ ക്രിസ്തുവും മാറി മാറി പ്രത്യക്ഷനായിക്കൊണ്ടിരിക്കും. നാം ക്രിസ്തുവിൽ ജീവിക്കുകയും ക്രിസ്തു നമ്മിൽ ജീവിക്കുകയും ചെയ്യുന്ന അനുഭവമാണിത്.

## കവർ സ്റ്റോറി

# അത്ഭുതങ്ങളുടെ വസന്ത നിറവിൽ ഒരു പറുദീസാ തീർത്ഥാടനം





റവ. ഡോ. തോമസ് പ്രമോദ് ഒ.ഐ.സി.

സഭാജീവിതത്തെ പ്രബലപ്പെടുത്തുന്ന ആത്മീയ മുന്നേറ്റമാണ് നോമ്പാനുഷ്ഠാനം. ജീവിതയാഥാർത്ഥ്യങ്ങളിലേക്കുള്ള പ്രത്യാഗമനമാണത്. ക്രൈസ്തവ ശ്രേഷ്ഠതയെ തനിമയിൽ തിരിച്ചറിയുവാനും വിശുദ്ധിയുടെ വസന്തകാലത്തെ പുഷ്പാലംകൃതമാക്കുവാനും അത് ഭക്തരെ ഊർജ്ജിതപ്പെടുത്തുന്നു. നോമ്പ് നല്കുന്ന 'ആത്മീയ ചിറകുകൾ', പറുദീസയുടെ പ്രവേശന മാർഗ്ഗങ്ങളെ യാത്രാവീഥികളാക്കുന്നു. ആനന്ദത്തിന്റെയും പ്രകാശീകരണത്തിന്റെയും സമഗ്രത അത് പകർന്ന് നല്കുന്നു. ചില 'പ്രവാസങ്ങളിൽനിന്നുമുള്ള' തിരിച്ചുവരവിനും അത് നിദാനമാകുന്നു. സൃഷ്ടി രഹസ്യങ്ങളിൽ അന്തർലീനമായിരിക്കുന്ന മനുഷ്യത്വത്തിന്റെ സമഗ്രതയും ദൈവീകതയുടെ വളർച്ചയും നോമ്പിന്റെ പാലനം ലക്ഷ്യമാക്കുന്നു. സുകൃതങ്ങളിൽ നിലനിന്നുകൊണ്ട് വിശുദ്ധി, വെടിപ്പ്, പരിപക്വത എന്നി പ്രാപിക്കുവാൻ ഈ കാലഘട്ടം ഉത്സുകമായിരിക്കുന്നു. മാനവന്റെ പദനിസ്വനത്തിലെ 'ദുർനടപ്പുകളും' 'വഴിപിഴവുകളും' സൃഷ്ടിച്ചമുറിവുകളും സുഖക്കേടുകളും കണ്ടെത്തുവാനും ചികിത്സിച്ച് 'ആരോഗ്യം' വീണ്ടെടുക്കുവാനും പ്രസ്തുത കാലഘട്ടം ഗുണപ്രദമാകുന്നു. തിരുവചനത്തിലെ അത്തരം അത്ഭുതങ്ങളുടെ ധ്യാനാത്മകത്വം ഇത്തരണത്തിൽ ഔചിത്യപൂർവ്വമായിരിക്കുന്നു.

**രക്ഷാകര ചരിത്രവും സുഖപ്പെടുത്തലും**

ആരോഗ്യമെന്നാൽ ആത്മശരീര മനസ്സുകളുടെ ഒരു സമഗ്രഭാവമെന്ന് ദാർശനിക വീക്ഷണം വ്യക്തമാക്കുന്നു. കടകവിരുദ്ധമായ ശക്തികൾ അസന്തുലിതാവസ്ഥ സൃഷ്ടിക്കുമ്പോൾ സുഖക്കേടുകൾ സംഭവ്യമാകുന്നു. മതാത്മാകതയുടെ വീക്ഷണത്തിൽ പ്രസ്തുത അനുതാപരാഹിത്യങ്ങളെ ദൈവവും ഭക്ത്യാഭ്യാസങ്ങളുമായി ബന്ധപ്പെടുത്തി നിരീക്ഷിക്കുകയും പോംവഴികൾ പ്രദാനം ചെയ്യുകയും ചെയ്യുന്നുണ്ട്. ശാസ്ത്രത്തിന്റെ മുന്നേറ്റത്തിൽ മരുന്നും ഭക്തിയും തമ്മിൽ വേർതിരിവുകൾ ബോധപൂർവ്വം സൃഷ്ടിച്ചിട്ടുമുണ്ട്. ആഹാര ക്രമീകരണം വിശ്രമം, വ്യായാമം, ഇത്യാദി പദ്ധതികൾ അസന്തുലിതാവസ്ഥയെ തരണം ചെയ്യുവാൻനിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. ഏകരൂപ വീക്ഷണവും നിവൃത്തി മാർഗ്ഗങ്ങളും രക്ഷാകര ചരിത്രത്തിന്റെ ആത്മീയപ്രക്രിയയും അനിവാര്യമാക്കുന്നുണ്ട്. ദൈവീക ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യനിൽ' സൃഷ്ടിമാഹാത്മ്യം' അവമൂല്യനം സംഭവിച്ചപ്പോൾ 'മുറിവുകളും' 'അസുഖങ്ങളും' സംഭവ്യമായി. ദൈവീകമായ ഇടപെടലുകൾ അനിവാര്യവുമായി. അപ്രകാരം, രക്ഷയുടെ ദൈവശാസ്ത്ര വീക്ഷണത്തിൽ സമുചിതമായ സംജ്ഞകളും പദാവലികളും ആതുല്യമായ രീതിയിൽ സ്ഥാനം പിടിച്ചു. രക്ഷാകേന്ദ്രീകൃതമായ അർത്ഥകത്വം അത്തരം പരിചിന്തനം സമ്മാനിച്ചു. രക്ഷാകര ചരിത്രമെന്നാൽ സൗഖ്യമാക്കലിന്റെ സംഭവ വിവരണമെന്ന് സഭാപിതാക്കൻമാരും രേഖപ്പെടുത്തി. ദൈവികമായ ഇടപെടലുകൾ സൗഖ്യങ്ങളിൽ അനിവാര്യമായപ്പോൾ അത്തരം സ്ഥിതിഗതികൾ 'അദ്ഭുതങ്ങൾ' എന്നും കീർത്തിതമായി.

**നോമ്പുകാലം ആഘോഷമാക്കുന്ന അദ്ഭുത സംഭവങ്ങൾ**

വലിയ നോമ്പ് പ്രാർത്ഥനാപുസ്തകം ഇപ്രകാരം വിവരിക്കുന്നു: 'രോഗിയായ ആത്മാവ് വേദനയോടുകൂടിപറയുന്നു. ഞാൻ പാപം ചെയ്യുന്നതിനുമുമ്പ് അണിഞ്ഞിരുന്ന സൗന്ദര്യം എനിക്ക് ആര് തരും? കരുണയുള്ള ദൈവം എന്നെ സ്വീകരിക്കുന്നില്ലെങ്കിൽ നഷ്ടപ്പെട്ടുപോയ സൗന്ദര്യം എനിക്ക് തിരികെ തരുവാൻ ആർക്ക് സാധിക്കും?' നോമ്പനുഷ്ഠാനം ലഭ്യമാക്കുന്ന സൗന്ദര്യ പ്രാപ്തിയാണ് പ്രസ്തുത പ്രാർത്ഥനാമഞ്ജരി വ്യക്തമാക്കുന്നത്. ആത്മീയ അലങ്കാരത്തിന് ഔഷധങ്ങൾ പ്രാപിക്കേണ്ടതായിട്ടുണ്ട് എന്ന് വീണ്ടും പ്രാർത്ഥനാ ധ്യാനം നമ്മെ ഓർമ്മപ്പെടുത്തുന്നു. 'നല്ല വൈദ്യാ



നിന്റെ പക്കൽ ഔഷധങ്ങൾ വളരെ ഉണ്ടെന്നും നിന്നെ സമീപിച്ചവരെല്ലാം നിന്നിൽ നിന്നു സൗഖ്യം പ്രാപിച്ചു എന്നും ഞാൻ കേട്ടിരിക്കുന്നു. 'ആത്മാവിന്റെ മുറിവ് കഠിനമായിനാൽ ഫലപ്രാപ്തിയുള്ള ചികിത്സ, 'നല്ല വൈദ്യന്റെ' പക്കൽ നിന്നും രോഗി പ്രാപിക്കണം. ഉദാസീനതയാൽ നഷ്ടമായ പറുദീസായനുഭവത്താൽ അന്ധകാരവും വേദനയും സംഭവ്യമായപ്പോൾ, കരുണയാൽ മനുഷ്യവർഗ്ഗത്തെ അന്വേഷിച്ച് പുറപ്പെട്ട് രക്ഷകൻ വിശുദ്ധ ചുമലിൽ വഹിച്ചുകൊണ്ട് പിതാവിന്റെ ഭവനത്തിലേക്ക് സൃഷ്ടിയെ കൊണ്ട് വന്നു അത്തരം കരുണയുടെ ആഘോഷമാണ് നോമ്പിന്റെ ഞായറാഴ്ചകൾ അവതരിപ്പിക്കുന്ന അത്ഭുത സംഭവ്യതകൾ:

1. കാനായിലെ വെള്ളം വീഞ്ഞാക്കുന്നു.
2. കുഷ്ഠരോഗിയെ സൗഖ്യമാക്കുന്നു.
3. തളർവാത രോഗിയെ സൗഖ്യമാക്കുന്നു
4. കാനാൻകാരിയുടെ മകളെ സൗഖ്യമാക്കുന്നു
5. കൂനിയെ സൗഖ്യമാക്കുന്നു
6. കുരുടനെ സൗഖ്യമാക്കുന്നു
7. ലാസറിനെ ഉയിർപ്പിക്കുന്നു
8. കർത്താവിന്റെ ഉയിർപ്പ്

**നല്ല വൈദ്യനായ ക്രിസ്തു**

'നല്ല വൈദ്യൻ' എന്ന സ്ഥാനനാമം ക്രിസ്തുവിന്റെ രക്ഷാകര രഹസ്യങ്ങളുടെ പൂർത്തീകരണത്തിൽ, സെമിറ്റിക് ദൈവശാസ്ത്രം പ്രത്യേകത നല്കി കീർത്തിതമാക്കിയിരിക്കുന്നു. ആത്മാക്കളുടെ മുറിവുണക്കുന്ന വിദഗ്ദ്ധനായ ചികിത്സകനായി ക്രിസ്തുവിനെ അവതരിപ്പിക്കുമ്പോൾ അനുബന്ധമായ ശീർഷങ്ങൾ ഇത്തരുണത്തിൽ ശ്രദ്ധേയമാണ്. നല്ല വൈദ്യൻ, ബുദ്ധിമാനായ ചികിത്സകൾ, ജീവദാതാവ്, സഹയാത്രികൻ, വഴികാട്ടി, നായകൻ, അഭയസ്ഥാനം, വിശ്രമം, പ്രതീക്ഷ, വിമോചകൻ, നിപുണനായഭിഷഗ്വരൻ. 'സൃഷ്ടിയുടെ വൈദ്യനായി' രക്ഷകനെ അവതരിപ്പിക്കുന്നതും സവിശേഷ ചിന്തയാണ്. പാപമെന്നാൽ 'മുറിവും' 'രോഗവും' ആണെന്നുള്ള അവലോകനം, രക്ഷകനായ ക്രിസ്തുവിന് നല്ല ചികിത്സകന്റെ പരിവേഷം നൽകുന്നു. ആത്മാവിന്റെ വ്രണങ്ങൾ കണ്ടെത്തി, അനുയോജ്യ സ്പർശനംനൽകുന്ന പ്രസ്തുത അദ്ഭുത സംഭവ്യതകളിൽ, മിശിഹാ രഹസ്യങ്ങളുടെ ആഘോഷം സ്പഷ്ടമാണ്. ക്രിസ്തുവിന്റെ ദൈവീകവും മാനുഷികവുമായ സ്വഭാവ വിശേഷണങ്ങൾ അത്ഭുത വിവരണങ്ങളിൽ ഉൾപെട്ടിരിക്കുന്നു. അക്കാരണത്താൽ തന്നെ പ്രസ്തുത അത്ഭുത വീക്ഷണങ്ങൾ, വിശ്വാസത്തിന്റെ ധീരമായ പ്രഘോഷണമാണ് വ്യക്തമാക്കുന്നത്. മനുഷ്യജാതിയോടുള്ള ദൈവീകമായ സ്നേഹ ചൈതന്യം ഇവിടെ ഇതിവൃത്തമാകുന്നുണ്ട്. സമർത്ഥനും ഉൽകൃഷ്ഠനുമായ ചികിത്സകൻ സൗഖ്യത്തോടൊപ്പം സമാധാനം, സ്നേഹം, ശുദ്ധി, പ്രകാശം എന്നിവയും പ്രദാനം ചെയ്യുന്നു. പുനഃസൃഷ്ടീകരണം നടത്തുന്നഈ ഭിഷഗ്വരനെ 'നല്ല ശില്പിയായും' ആരാധന ക്രമം സാക്ഷ്യപ്പെടുത്തുന്നു. തത്ഫലമായി, വൈദ്യചികിത്സയും ചികിത്സകരും പ്രത്യേകമാംവിധം ശ്ലാഘിക്കപ്പെടുന്നു. "വൈദ്യനെ ബഹുമാനിക്കുക; നിനക്ക് അവനെ ആവശ്യമുണ്ട്, കർത്താവാണ് അവനെ നിയോഗിച്ചത്. അവന്റെ ജ്ഞാനം അത്യുന്നതനിൽ നിന്നും വരുന്നു... ഭൂമുഖത്ത് കർത്താവ് ആരോഗ്യം വ്യാപിപ്പിക്കുന്നു (പ്രഭാഷകൻ 38: 1– 2, 8).

**പറുദീസയും ജീവൗഷധിയും**

'നല്ല വൈദ്യൻ' എന്ന പ്രയോഗത്തിന് സുചിതാർത്ഥം നൽകുന്ന മറ്റൊരു സെമിറ്റിക് പ്രയോഗമാണ്'ജീവൗഷധി'. സിറിയായിലെ എഴുത്തുകാരൻ, വി. അപ്രേമിന്റെ 'പറുദീസാ ഗീതങ്ങൾ' പ്രസ്തുതദർശനത്തിന് 'ചിറകുകൾ' സമ്മാനിക്കുന്നു. പറുദീസാ അനുഭവമെന്നാൽ ക്ഷേമകരമായ ജീവിതാവസ്ഥയാണെന്നും സൃഷ്ടിയെന്നാൽ 'ആരോഗ്യം ധരിച്ചവനെന്നും' എഴുത്തുകാരൻ സമർത്ഥിക്കുന്നു. പ്രസ്തുത 'ആരോഗ്യം' പ്രാപ്യമാകുന്നത് പറുദീസായുടെ 'സുഗന്ധവാസനയിലാണ്'. സംഗതമായ നറുമണം, കാറ്റ് എന്നതിനെക്കാൾ 'ജീവൗഷധി' എന്ന അമൂല്യതയാണ് വ്യക്തമാക്കുന്നത്. കയ്പിനെ മധുരകരമാക്കുന്ന പരിവർത്തന ഹേതുവായി അത് നിലകൊള്ളുന്നു. അതിനാലാണീ വീണ്ടെടുപ്പും സൗഖ്യവും സംഭവ്യമാകുന്നത്. ജീവൗഷധിയുടെ ആനുമാനിക അർത്ഥങ്ങൾ ഇവിടെ ചിന്തനീയമാണ്. പ്രശോഭിക്കുക, ശരീരം ധരിക്കുക, അവരോഹണം നടത്തുക, കാണപ്പെടുക. മനുഷ്യാവതാര പ്രക്രിയയിലെ വീണ്ടെടുപ്പ്, 'ജീവൗഷധി' എന്ന പ്രയോഗം വ്യാഖ്യാനിക്കുന്നു. ആത്മാക്കളിൽ സംഭവിച്ച മുറിവു ചികിത്സിക്കുവാനും, ദൈവീകഛായയിൽ കടന്നുവന്ന കേടുപാടുകളെ പരിഹരിക്കുവാനും പറുദീസായുടെ ബഹിഷ്ക്കരണത്തിൽ നിന്നും പൂർവ്വ സ്ഥിതിയിലേക്ക് കൊണ്ടെത്തിക്കുവാനും നടത്തിയ രക്ഷണീയ വ്യാപാരങ്ങൾ പ്രസ്തുത പ്രയോഗം സുവ്യക്തമാക്കുന്നു. മരണത്തിന്റെ വിഷലബ്ധിയിൽ നിന്നും ഉയിരിന്റെ ഉയിർപ്പിലേയ്ക്ക് സൃഷ്ടിയെ നയിച്ച രക്ഷണീയ വ്യാപാരമാണ് ഈ 'ജീവൗഷധി'. ലോകത്തിന്റെ ആത്മീയ വീണ്ടെടുപ്പ് ക്രിസ്തുവിൽ കേന്ദ്രീകൃതമായിരിക്കുന്നുവെന്നും പറുദീസായുടെ വാസം വീണ്ടെടുക്കപ്പെട്ടവരുടെ സഹവാസമാണെന്നും സൗഖ്യമെന്നാൽ വീണ്ടെടുപ്പാണെന്നും പ്രസ്തുത പ്രയോഗം സുവ്യക്തമാക്കുന്നു. സംക്ഷേപമായി, ക്രിസ്തു തന്നെയാണ് ഈ ജീവൗഷധി എന്ന് സമർത്ഥിച്ചിരിക്കുന്നു.

**പ്രാർത്ഥനയാലും വിശ്വാസത്താലുമുള്ള സൗഖ്യശുശ്രൂഷ**

'മുറിവ് വെച്ച് കെട്ടുക' എന്ന പ്രയോഗം സൗഖ്യപ്രക്രിയയിലെ പ്രാഥമിക കർത്തവ്യമാണ്. ഉപവാസഗീതങ്ങളിൽ'



വി. അപ്രേം വിവരിക്കുന്നത് 'ക്രിസ്തുവിന്റെ കൃപയുടെ കരങ്ങൾ മുറിവുകൾ വച്ചുകെട്ടുന്നുഎന്നാണ്. എന്നാൽ രോഗശാന്തി പൂർണ്ണമാകാൻ വ്യക്തികൾക്ക് ചില ആത്മീയ ഭാവങ്ങൾ അനിവാര്യമായിരിക്കുന്നു. ക്രിസ്തുവിനോടുള്ള ഒരു തുറവിയും അവനിലേക്കുള്ള തിരിയലും അപരിഹാര്യം തന്നെയാണ്. കാരണം സൗഖ്യത്തിന്റെ കർത്താവ് ക്രിസ്തുവാണ് അവന്റെ മനസ്സിനോട്ചേർന്ന് നില്ക്കുന്ന ബന്ധവും അതിലേക്കുള്ള ചായ്‌വും – വിശ്വാസവും പ്രാർത്ഥനയും – ഇവിടെ അത്യന്താപേക്ഷിതം തന്നെയാണ്. ഓരോ അത്ഭുതത്തിന് മുമ്പും, പ്രസ്തുത ഭാവങ്ങൾ ക്രിസ്തു അന്വേഷിച്ചറിയുന്നുമുണ്ട്. അത്തരം മനോഭാവത്തിലാണ് ക്രിസ്തുവിന്റെ സ്പർശനം സാധ്യമാകുന്നതുംസൗഖ്യം പ്രാപിക്കുന്നതും. ശുദ്ധീകരണത്തിന്റെ പ്രക്രിയ അനുബന്ധ കർമ്മമായി പരിലസിക്കുന്നു. കാരണം പവിത്രീകരണത്തിന്റെ ചൂളയിലാണ് സൗഖ്യത്തിന്റെ വീണ്ടെടുപ്പ് സാധ്യമായിരിക്കുന്നത്. ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു വിനീത ഭാവവും ഇത്തരത്തിൽ അനിവാര്യമായിരിക്കുന്നു. കർത്താവിൽ 'നങ്കൂരമിടുന്ന' പ്രതീക്ഷയുടെ ജീവിതമാണ് അത്ഭുതങ്ങൾ പ്രഘോഷണ വിധേയമാക്കുന്നത്.

**സ്വതന്ത്ര ഇച്ഛയുടെ രൂപീകരണം**

ദൈവീകഛായയുടെ അനന്യ സ്വഭാവമെന്നത് നല്കപ്പെട്ടിട്ടുള്ള സ്വാതന്ത്ര ഇച്ഛയാണ് (Free will). നല്ല തെരഞ്ഞെടുപ്പിനുള്ള സ്വാതന്ത്ര്യമാണിവിടെ വിവക്ഷിക്കുന്നത്. പറുദീസായിലെ പതനം, തെരഞ്ഞെടുപ്പിൽ സംഭവ്യമായ കൃത്യവിലോപമാണ്. 'മുറിവുകൾ' അത്തരം മാർഗ്ഗ ഭ്രംശങ്ങളിലാണ് കടന്നുവരുന്നത്. ജീവിതം ഒരു പോരാട്ടമായി ആത്മീയ എഴുത്തുകൾ അവതരിപ്പിക്കുമ്പോൾ മുറിവുകൾ -'വ്രണങ്ങൾ'- ആത്മാവിന്റെ സംഗതിയാകുന്നു. വഴിതെറ്റിപ്പോകലും അപഥ സഞ്ചാരവും ആത്മീയ അസ്വാസ്ഥ്യങ്ങൾക്ക് കാരണമാകുന്നു. സുഖം പ്രാപിക്കുവാൻ, സ്വതന്ത്ര ഇച്ഛയുടെ 'നല്ല തെരഞ്ഞെടുപ്പ്' ആവശ്യമാണ്. സ്വർഗ്ഗത്തിന്റെ വാതിലുകൾ തുറക്കുന്ന അനുതാപം അനിവാര്യമായ തിരഞ്ഞെടുപ്പാണ്. അഹന്തയിൽനിന്നും സ്വാർത്ഥതയിൽ നിന്നുമുള്ള വിമുക്തി സൗഖ്യം പ്രാപിക്കുവാൻ ആവശ്യമാണ്. അനുതാപത്താൽ മുറിവുകളെ തിരിച്ചറിയുവാനും വെളിപ്പെടുത്തുവാനും സാധിക്കുന്നു. തുടർ മുറിവുകൾ സൃഷ്ടിക്കുകയില്ലയെന്നുമുള്ള നിശ്ചയദാർഢ്യം ഇവിടെ അത്യന്താപേക്ഷിതമാണ്. ക്രിസ്തുവിന്റെ പാദങ്ങളിലേക്കുള്ള യാത്രക്ക് 'കണ്ണുനീരും' 'കഴുകലും' അനിവാര്യം തന്നെ. ഉപവാസവും പ്രാർത്ഥനയും ജാഗരണവുമൊക്കെ ജീവിതത്തെ 'സന്തുലിതമാക്കാൻ' നടത്തുന്ന താപസചര്യകളുടെ നല്ല തെരഞ്ഞെടുപ്പാണ്. വീണ്ടെടുക്കൽ പ്രക്രിയയ്ക്ക്, സ്വതന്ത്ര ഇച്ഛ ക്രിയാത്മകമായി സഹകരിക്കണം. 'നല്ല ആരോഗ്യം' വീണ്ടെടുക്കുവാൻ ഒരു 'പുനപ്രതിഷ്ഠാപനം' നോമ്പ് നമ്മിൽ നിന്നും ആവശ്യപ്പെടുന്നു.

സൗഖ്യ ശുശ്രൂഷയുമായി ചേർന്നു നില്ക്കുന്ന ഒരു പ്രയോഗമാണ്, സന്ദർശനം. രക്ഷണീയ വ്യാപരത്തിലെ രക്ഷയുടെ സന്ദർശനമാണല്ലോ ക്രിസ്തുവിന്റെ മനുഷ്യാവതാരവും തുടർവ്യാപാരവും 'കരുണയുടെസന്ദർശനം'



ക്രിസ്തുവിന്റെ പ്രവർത്തന ചൈതന്യമായിരുന്നു. ഓരോ സൗഖ്യശുശ്രൂഷയുടെ അത്ഭുതലബ്ധിയിലും പ്രസ്തുത സന്ദർശനമാണ് ഇതിവൃത്തമായിരിക്കുന്നത്. പരിചരണവും സേവനവും സന്ദർശനത്തിന്റെ അനുബന്ധ പ്രക്രിയകളാണ്. നോമ്പിന്റെ സുവിശേഷം ക്രിസ്തുവിന്റെ സൗഖ്യസന്ദർശനം തന്നെയാണ്. അവന്റെ സന്ദർശനത്തിന് വേദിയൊരുക്കുവാൻ ഭക്തർക്ക് സാധിക്കണം. ദൈവീകമായ അത്തരം ഇടപെടലുകൾ ഇത്തരുണത്തിൽ സംഭവ്യമാകണം. നല്ല വൈദ്യന്റെ സൗഖ്യത്തിന്റെ സന്ദർശനം, ആത്മീയ വ്യാപാരങ്ങളിൽ കടന്ന് വരണം പറുദീസായിലേക്കുള്ള തീർത്ഥയാത്രയിൽ പ്രസ്തുത സന്ദർശനത്തിന്റെ മഹത്വം ഭക്തർ ഉൾക്കൊള്ളണം. നാഥന്റെ കൈകളിൽ നിന്നും ആത്മാവിന്റെ അഴകിന്റെ ഔഷധം പ്രാപിക്കുവാനും നല്ല വൈദ്യനായ അവനിൽ നിന്നും ശ്രേഷ്ഠ ചികിത്സ സ്വന്തമാക്കുവാനും പരിശ്രമിക്കാം. വലത്തു ഭാഗത്തേക്കുള്ള മാറ്റിനിർത്തലിൽ സന്ദർശനമാണ് ക്രിസ്തു അനിവാര്യമാക്കുന്നത്. വിശക്കുന്നവന് ഭക്ഷണം നല്കുക, ദാഹിക്കുന്നവന് കുടിക്കുവാൻ നൽകുക. രോഗിയെ സന്ദർശിക്കുക, കാരാഗൃഹത്തിലായിരിക്കുന്നവനെ ചെന്നുകാണുക...! നോമ്പാനുഷ്ഠാനം നല്ലസന്ദർശനത്തിന് ഇടയാകട്ടെ, പ്രതിഫല വാഗ്ദാനം അനുഗ്രഹീതരെന്നുള്ള പ്രഖ്യാപനവും ദൈവരാജ്യത്തിന്റെ അവകാശപ്പെടുത്തലുമാണ്. ശുദ്ധമുള്ള നോമ്പ്, പറുദീസാ പ്രവേശനനുയോജ്യമായ രക്ഷാകര സന്ദർശനങ്ങൾക്ക് ഇടയാക്കട്ടെ!

## ഉപകാരസ്മരണ



ഒരു വിശ്വാസി

സഭാവിജ്ഞാനീയം



## സാർവത്രിക സഭയിലെ വേദപാരംഗതർ

# വി. തോമസ് അക്വീനാസ്



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

**ആമുഖം**

ദൈവീക വെളിപ്പെടുത്തലുകളുടെ ആഴം അടുത്തറിഞ്ഞ വിജ്ഞാനിയായ വിശുദ്ധനാണ് വി. തോമസ് അക്വീനാസ്. ''വിശുദ്ധരിൽ വിജ്ഞാനിയും, വിജ്ഞാനികളിലെ വിശുദ്ധനു''മായ വി. തോമസ് അറിവിന്റെ അക്ഷരങ്ങൾ കസേരയിൽ ഇരുന്നു എഴുതുന്നതിന് മുൻപായി മണിക്കൂറുകൾ മുട്ടുകുത്തി കൈവിരിച്ചു പ്രാർത്ഥിച്ചിരുന്നു. മനുഷ്യരെല്ലാം ദൈവത്തെ അടുത്തറിയണമെന്നും സ്നേഹിക്കണമെന്നും ആരാധിക്കണമെന്നും ചിന്തിച്ചുകൊണ്ട് തന്റെ തൂലിക ചലിപ്പിച്ചപ്പോൾ തോമസിന്റെ രചനകളിലൂടെ മനുഷ്യബുദ്ധിക്ക് അതുവരെ അപ്രാപ്യമായിരുന്ന പല സത്യങ്ങളും വിശദീകരിക്കപ്പെട്ടു. മാലാഖാമാർക്ക് മാത്രം ദൃശ്യമായ രഹസ്യങ്ങൾ മനസ്സിലാക്കിയവൻ എന്നതിനേക്കാൾ ഒരു മാലാഖയുടെ നൈർമല്യത്തോടെ ജീവിച്ചവൻ എന്ന നിലയിലാണ് "ദേവദൂതപാരംഗതൻ" (അിഴലഹശര ഉീരീൃ) എന്ന് പിയൂസ് അഞ്ചാമൻ മാർപാപ്പ തോമസ് അക്വീനാസിനെ സഭയിലെ വേദപാരംഗതരുടെ ഗണത്തിലേക്ക് ഉയർത്തിയ വേളയിൽ വിളിച്ചത്. ഈ വിശുദ്ധന്റെ ജീവിത നൈർമല്യവും ഉത്കൃഷ്ടമായ ധിഷണാവൈഭവും നൂറ്റാണ്ടുകളായി സഭയെ പ്രചോദിപ്പിക്കുന്നു. ഇന്നും പല ദൈവശാത്ര വിഷയങ്ങളിലും തോമസ് അക്വീനാസ് പറഞ്ഞതിനേക്കാൾ കൂടുതലായി എഴുതാൻ ദൈവശാസ്ത്രജ്ഞർക്ക് സാധിക്കുന്നില്ല. വലിയ അറിവിന്റെ നിറവായ ഈ പുണ്യവാൻ മനുഷ്യ ജീവിതത്തിന് അനിവാര്യമായ ആനന്ദത്തിന് ആത്മീയതയിൽ അഭയം പ്രാപിക്കുക എന്ന് ലോകത്തോട് വിളിച്ചു പറഞ്ഞു. ഭൗതികാസക്തികളിൽ മാത്രം ആനന്ദം കണ്ടെത്താൻ ശ്രമിക്കുന്ന ജീവിതങ്ങൾക്ക് നിത്യാനന്ദകമായ ജീവിതത്തിലേക്കുള്ള അക്വീനാസിന്റെ വഴികാട്ടൽ വലിയ വെല്ലുവിളി സമ്മാനിക്കുന്നു. വിശുദ്ധയാകുവാൻ എന്ത് ചെയ്യണമെന്ന് തോമസിനോട് ആരാഞ്ഞ സ്വന്തം സഹോദരിയ്ക്ക് കൊടുത്ത ഉത്തരം വളരെ ലളിതമായിരുന്നു: "ആഗ്രഹിക്കുക". വി. തോമസ് അക്വീനാസിനെ അടുത്തറിയുന്നത് ദൈവത്തെയും സഭയെയും കൂടുതൽ മനസ്സിലാക്കുന്നതിന് നമ്മെ സഹായിക്കും.

**ജനനം, ബാല്യകാലം**

ഇറ്റലിയിലെ അക്വീനോ എന്ന പട്ടണത്തിനടുത്തുള്ള റൊക്കസേക്ക കൊട്ടാരത്തിലാണ് എ.ഡി. 1225-ൽ തോമസ് അക്വീനാസ് ജനിച്ചത്. അദ്ദേഹത്തിന്റെ പിതാവ് ലാൻഡ്യൂൾഫ് പ്രഭു ഫ്രെഡറിക്ക് രണ്ടാമൻ ചക്രവർത്തിയുടെ ബന്ധുവും പട്ടാളത്തിൽ പ്രത്യേക പദവികൾ വഹിച്ചിരുന്ന ഉദ്യോഗസ്ഥനും ആയിരുന്നു. തോമസിന്റെ അമ്മ തെയദോറ നേപ്പിൾസിലെ കരച്ചിയോളോ പ്രഭുകുടുംബാംഗം ആയിരുന്നു. തോമസിനെക്കൂടാതെ എയ്മോ, റൊണാൾഡ്, ലാൻഡോൾഫ് എന്നീ ആൺമക്കളും മറോത്ത, തെയദോറ, മേരി എന്നീ പെൺമക്കളും ഇവർക്ക് ഉണ്ടായിരുന്നു. തോമസിന്റെ ഒരു സഹോദരി ചെറുപ്പമായിരുന്നപ്പോൾ ഉറങ്ങിക്കിടക്കുന്ന സമയത്ത് ഇടിമിന്നലേറ്റ് മരിക്കുന്നു. ആ



സഹോദരിയുടെ സമീപത്തു തോമസും ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തിന് ഒന്നും തന്നെ സംഭവിച്ചില്ല. മഹാനായ ഗ്രിഗറി മാർപാപ്പയും ഫ്രാൻസിലെ രാജാവായിരുന്ന വി. ലൂയിയും കാസ്റ്റിലേയിലെ രാജാവായിരുന്ന വി. ഫെർഡിനാന്റും തോമസ് അക്വീനാസിന്റെ കുടുംബവുമായി ബന്ധമുള്ള വരായിരുന്നു. തോമസ് കൊച്ചുകുട്ടി ആയിരിക്കുന്ന കാലത്ത് അവരുടെ ഭവനം സന്ദർശിച്ച ബോനുസ് എന്ന സന്യാസി വലിയ വിശുദ്ധിയും വിജ്ഞാനവും കൈവരിക്കുമെന്നതിന്റെ അടയാളങ്ങൾ തോമസിന്റെ മുഖത്തു ഇപ്പോഴേ ദർശിക്കാൻ സാധിക്കുമെന്ന് തെയദോറയോട് പറഞ്ഞതായി രേഖപ്പെടു ത്തിയിരിക്കുന്നു.

**വിദ്യാഭ്യാസം**

തോമസിനു അഞ്ച് വയസ്സുള്ളപ്പോൾ വീട്ടിൽ നിന്നും അധികം ദൂരെയല്ലാത്ത മോണ്ടെ കസിനോയിലെ ബെനഡി ക്റ്റീൻ സ്കൂളിൽ അദ്ദേഹത്തെ പ്രാഥമിക വിദ്യാഭ്യാസത്തി നായി ചേർത്തു. എപ്പോഴും കൈയ്യിൽ പുസ്തകവുമായി നടക്കുന്നതും ധാരാളം സമയം പള്ളിയിൽ ചിലവഴിക്കുന്നതു മായ കുട്ടിയെ അവിടുത്തെ സന്യാസികൾ ശ്രദ്ധിച്ചിരുന്നു. ഒരു കുട്ടിയായിരിക്കുമ്പോഴും പഠനത്തിൽ ബുദ്ധിമുട്ടനുഭവിച്ച തന്റെ കൂട്ടുകാരെ സഹായിക്കുന്നതിന് അവൻ സമയം കണ്ടെത്തി യിരുന്നു. ഒരിക്കൽ മറ്റു കുട്ടികൾ കളിച്ചുകൊണ്ടിരിക്കുമ്പോൾ തനിച്ചിരുന്ന തോമസിന്റെ അടുത്തെത്തി അവരുടെ ചുമതല ഉണ്ടായിരുന്ന സന്യാസി അവൻ എന്താണ് ഇത്ര ഗഹനമായി ചിന്തിക്കുന്നതെന്ന് ആരാഞ്ഞു. അതിന് മറുപടിയായി അവൻ ഒരു ചോദ്യമാണ് ചോദിച്ചത്: "മാസ്റ്റർ, എന്നോട് പറയൂ, ആരാണീ ദൈവം?" മിക്കപ്പോഴും മറ്റുള്ളവരോട് തോമസ് ചോദിച്ചിരുന്ന ഇക്കാര്യം ഈ ചെറു പ്രായത്തിൽ തന്നെ അവന്റെ ചിന്ത ദൈവത്തെയും ദൈവീക കാര്യങ്ങളെയും കുറിച്ചായിരുന്നു എന്നതിന്റെ വലിയ തെളിവാണ്.

തോമസിന്റെ സഹോദരങ്ങൾ കുടുംബ പെരുമ സംരക്ഷിക്കുന്നതിനായി പിതാവിനെപ്പോലെ സൈനിക ഉദ്യോഗസ്ഥർ ആയപ്പോൾ തോമസ് അന്നത്തെ അറിയ പ്പെടുന്ന സന്യാസികളായ ബെനഡിക്റ്റീൻ സമൂഹത്തിന്റെ നേതൃത്വത്തിലേക്ക് വരണമെന്ന ആഗ്രഹത്തിലാണ് അദ്ദേഹ ത്തെ ഈ ആശ്രമത്തിലേക്ക് പഠനാർത്ഥം അയക്കുന്നത്. മോണ്ടെ കസ്സിനോയിലെ വിദ്യാഭ്യാസത്തിന് ശേഷം പത്താമത്തെ വയസ്സിൽ നേപ്പിൾസിലെ ബെനഡിക്റ്റീൻ പാഠശാലയിൽ ഉപരി പഠനത്തിനായി തോമസിനെ അയച്ചു. പിന്നീട് തോമസിന്റെ മൂത്ത സഹോദരി ബെനഡിക്റ്റീൻ സന്യാസിനീ സമൂഹത്തിന്റെ മഠാധ്യക്ഷ ആവുകയും ചെയ്തു.

**ആശ്രമപ്രവേശനം, വീട്ടുതടങ്കൽ, വിശുദ്ധിയുടെ കവചം**

നേപ്പിൾസിലെ പഠനകാലയളവിൽ പത്തൊൻപതാമത്തെ വയസ്സിൽ അക്വീനാസ് അവിടുത്തെ ഡൊമിനിക്കൻ സന്യാസ ആശ്രമത്തിൽ ചേർന്നു. എന്നാൽ അക്കാലത്തെ ഏറ്റം പുകഴ്പെറ്റ ബെനഡിക്റ്റീൻ ആശ്രമത്തിൽ ചേരാതെ അടുത്ത കാലത്തു ആരംഭിച്ച ഡൊമിനിക്കൻ ആശ്രമത്തിൽ ചേർന്നതു വീട്ടുകാരുടെ എതിർപ്പിന് കാരണമായി. അമ്മ തെയഡോറയുടെ ഇടപെടലുകൾ ഭയന്ന് ഡൊമിനിക്കൻ സന്യാസികൾ തോമസിനെ പാരിസിലേക്ക് മാറ്റുന്നതിനായി റോമിലേക്ക് കൊണ്ടുപോയി. എന്നാൽ യാത്രാമധ്യേ അദ്ദേഹത്തിന്റെ സഹോദരങ്ങൾ തോമസിനെ അനുധാവനം ചെയ്തു മാതാപിതാക്കളുടെ അടുത്തേയ്ക്ക് പിടിച്ചുകൊണ്ടുപോയി.

സഹോദരങ്ങൾ വീട്ടിലെത്തിച്ച തോമസിനെ ഡൊമിനി ക്കൻ ബാന്ധവം ഉപേക്ഷിക്കുന്നതുവരെ വീട്ടുതടങ്കലിൽ ആക്കാൻ മാതാപിതാക്കൾ തീരുമാനിച്ചു. തങ്ങളുടെ കുടുംബ കൊട്ടാരത്തിൽ ഒരു വർഷത്തോളം ഒളിവിൽ പാർപ്പിച്ചെ ങ്കിലും തോമസിന്റെ മനോഭാവത്തിന് മാറ്റമൊന്നും സംഭവി ച്ചില്ല. ഈ സമയത്ത് മാർപാപ്പയ്ക്ക് പോലും ഇടപെടാൻ സാധിക്കാത്ത വിധം ശക്തമായ സ്വാധീനമുണ്ടായിരുന്ന കുടുംബമായിരുന്നു ഇവരുടേത്. തന്റെ സഹോദരിമാരെ പഠിപ്പിച്ചും ഡൊമിനിക്കൻ സന്യാസികളുമായി രഹസ്യമായി സമ്പർക്കം പുലർത്തിയും നിരന്തരം പ്രാർത്ഥിച്ചും തോമസ് തന്റെ സമയം ചിലവഴിച്ചു. തങ്ങളുടെ പ്രവൃത്തികൾക്ക് തോമസിന്റെ തീരുമാനത്തിന്റെമേൽ യാതൊരു സ്വാധീനവും ചെലുത്താൻ സാധിക്കുന്നില്ല എന്ന് തിരിച്ചറിഞ്ഞ സഹോദരന്മാർ കുൽസിത ബുദ്ധിയോടെ പ്രവർത്തിക്കുന്നു. ഒരു വേശ്യയെ വാടകയ്ക്ക് എടുത്തു തോമസിന്റെ മുറിയിലേക്ക് അവരെ അയച്ചു. എന്നാൽ തന്റെ മുറി ചുടാക്കാനുപയോഗിച്ച അടുപ്പിൽ നിന്നും ഒരു കത്തുന്ന വിറകുകൊള്ളിയുമായി ഈ സ്ത്രീയെ തോമസ് നേരിട്ടു. ആ സ്ത്രീ ഭയന്ന് അവിടെനിന്നും ഓടിപ്പോയി. അതിനുശേഷം തോമസ് ആ വിറക് കത്തിച്ചു അതിന്റെ കരികൊണ്ട് വീടിന്റെ ഭിത്തിയിൽ ഒരു വലിയ കുരിശടയാളം വരച്ചു വച്ചു. ഈ പ്രലോഭനത്തിൽ നിന്നും തന്നെ വിമോചിപ്പിച്ച ദൈവത്തിന് നന്ദി പറഞ്ഞുകൊണ്ട് പ്രാർത്ഥിച്ച തോമസ് ഒരു അതീന്ദ്രിയ ആത്മീയ നിർവൃതിയിലേക്ക് വീഴുകയും അതിനെത്തുടർന്നു

ണ്ടായ മയക്കത്തിൽ രണ്ടു മാലാഖമാർ തോമസിസിനു പ്രത്യക്ഷപ്പെട്ടു പരിശുദ്ധിയുടെ കവചം നൽകികൊണ്ട് ഇപ്രകാരം പറഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു: "ദൈവത്തിന്റെ കല്പനയനുസരിച്ചു നിന്നെ ജാഗ്രതയോടെ ബ്രഹ്മചര്യത്തിന്റെ പരിശുദ്ധിയിൽ ആവരണം ചെയ്യുന്നു. ഇനിമുതൽ പ്രലോഭകൻ നിന്നെ അപകടത്തിലേക്ക് നയിക്കില്ല. മനുഷ്യശക്തിക്ക് അസാധ്യമായത് ദൈവീക കൃപയാൽ നിനക്ക് സാധ്യമായിരിക്കുന്നു".

മകന്റെ മനസ്സ് മാറ്റുന്നതിനുള്ള എല്ലാ പരിശ്രമങ്ങളും പരാജയപ്പെട്ടു എന്ന് തിരിച്ചറിഞ്ഞ തെയദോറ കുടുംബത്തിന്റെ സൽപ്പേര് സംരക്ഷിക്കുന്നതിനായി രാത്രിയിൽ തോമസ് താമസിച്ചിരുന്ന വീടിന്റെ ജനലിൽ കൂടെ രക്ഷപെടുന്നതിന് തോമസിനെ അനുവദിച്ചു. ഡൊമിനിക്കൻ സന്യാസി ആകുന്നതിന് അനുവദിക്കുന്നതിനേക്കാൾ അവൻ ഒളിച്ചോടിപ്പോയി എന്ന് പറയുന്നത് അഭിമാനകരമെന്ന് അവർ പറഞ്ഞു. അങ്ങനെ തോമസ് അവിടെ നിന്നും രക്ഷപെട്ടു നേപ്പിൾസിലും പിന്നീട് റോമിലെ ഡൊമിനിക്കൻ ആശ്രമത്തിലും എത്തി.




**'ഊമയായ വൃഷഭം'**

തോമസിന്റെ അസാധാരണ ബുദ്ധിവൈഭവം തിരിച്ചറിഞ്ഞ ഡൊമിനിക്കൻ അധികാരികൾ അദ്ദേഹത്തെ ഉപരിപഠനത്തിനായി പാരീസ് സർവ്വകലാശാലയിലേക്ക് എ.ഡി. 1245-ൽ അയച്ചു. ഇവിടുത്തെ പഠനകാലയളവിൽ മഹാനായ വി. ആൽബർട്ടിനെ കണ്ടെത്തിയത് തോമസിന്റെ ജീവിതത്തിലെ വലിയൊരു വഴിത്തിരിവിന് കാരണമായി. ആൽബർട്ട് പാരീസിൽ നിന്നും ജർമ്മനിയിലെ കൊളോണിലേക്ക് അധ്യാപനത്തിനായി പോകുമ്പോൾ തോമസിനെയും തന്റെ കൂടെ വരാൻ നിർബന്ധിച്ചു. ഈ സമയത്താണ് മോണ്ടെ കസ്സിനോ ആശ്രമത്തിന്റെ അധിപനായി തോമസിനെ നിയമിക്കാൻ ആഗ്രഹിക്കുന്നു എന്ന ഇന്നസെന്റ് നാലാമൻ മാർപാപ്പയുടെ സന്ദേശം അദ്ദേഹത്തിന് ലഭിച്ചത്. ഒരു ഡൊമിനിക്കൻ സന്യാസി ആയ തന്നെ ബെനഡിക്റ്റീൻ ആശ്രമത്തിന്റെ അധിപനാക്കുന്നത് അനുചിതമാണെന്ന് പറഞ്ഞുകൊണ്ട് ഈ വാഗ്ദാനം തോമസ് നിരസിച്ചു.

കൊളോണിൽ തന്റെ പരിശീലനത്തിലുള്ള വിദ്യാർത്ഥികളുടെ ചുമതലക്കാരനായി തോമസിനെ ആൽബർട്ട് നിയമിച്ചു. തോമസ് വലിയ ശാന്തനും മിതഭാഷിയും എല്ലാം സാവധാനം കൈകാര്യം ചെയ്യുകയും ചെയ്യുന്ന പ്രകൃതക്കാരനുമായിരുന്നു. എപ്പോഴും ചിന്തയിൽ മുഴുകി കഴിഞ്ഞിരുന്ന തടിയനായ തങ്ങളുടെ സഹപാഠിയെ കൂട്ടുകാർ കളിയാക്കി വിളിച്ചിരുന്ന പേരാണ് 'ഊമയായ വൃഷഭം'. അങ്ങനെയിരിക്കുമ്പോൾ ഇദ്ദേഹത്തോട് സഹാനുഭൂതി തോന്നിയ മറ്റൊരു സഹപാഠി തോമസിനെ പഠനത്തിൽ സഹായിക്കാമെന്നേറ്റു. എന്നാൽ തോമസിന്റെ ബൗദ്ധിക നിലവാരം താൻ മനസ്സിലാക്കിയതുപോലെയല്ല എന്ന് തിരിച്ചറിഞ്ഞ ആ സുഹൃത്ത് ക്ഷമാപണത്തോടെ തന്റെ മാർഗദർശിയായി തോമസ് വർത്തിക്കണമെന്ന അപേക്ഷയോടെ പിൻവാങ്ങി. പിന്നീട് ഒരു പൊതു സംവാദ വേദിയിൽ തോമസ് മറ്റുള്ളവരുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയുന്നത് കേൾക്കാനിടയായ വി. ആൽബർട്ട് ഒരു പ്രവചനം പോലെ ഇപ്രകാരം പറഞ്ഞു: "നിങ്ങൾ തോമസിനെ മൗനിയായ കാളയെന്നു വിളിക്കുന്നു. എന്നാൽ അവന്റെ പ്രബോധനങ്ങൾ ലോകം മുഴുവൻ മുഴങ്ങി കേൾക്കുന്ന ദിവസങ്ങൾ സമാഗതമാകും". ഈ പ്രവചനം അദ്ദേഹത്തിന്റെ കാലത്തു തന്നെ നിറവേറി എന്നാണ് ഈ വിശുദ്ധന്റെ ജീവചരിത്രം നമ്മോട് പറയുന്നത്.

**പഠനം, അധ്യാപനം, രചനാജീവിതം**

വി. ആൽബർട്ടിന്റെ നിർദേശമനുസരിച്ചു എ.ഡി. 1252-ൽ കൊളോണിൽ നിന്നും തോമസിനെ വീണ്ടും പാരീസിലേക്ക് ഉപരിപഠനാർത്ഥം അയക്കുന്നു. ഇവിടെ പഠനത്തോടൊപ്പം അധ്യാപനത്തിനും തോമസ് സമയം കണ്ടെത്തി. പാരീസിലെ പഠനം പൂർത്തിയായ ഉടൻ തോമസ് നേപ്പിൾസിൽ തിരികെയെത്തി. അവിടുത്തെ ആശ്രമത്തിലെ പ്രസംഗകനായി എ.ഡി. 1260-ൽ അദ്ദേഹം നിയമിതനായി. ഒരു വർഷം ഈ ദൗത്യം വിജയകരമായി പൂർത്തിയാക്കിയതിന് ശേഷം ഇറ്റലിയിലെ ഒർവിയേത്തോയിൽ ഡൊമിനിക്കൻ സന്യാസിമാരുടെ അജപാലന പരിശീലന ചുമതല ഏറ്റെടുത്തു. ഇക്കാലയളവിലാണ് അദ്ദേഹം തന്റെ "സുമ്മ കോൺട്രാ ജന്റൈൽസ്" എന്ന ഗ്രന്ഥം പൂർത്തിയാക്കുന്നത്. പീറ്റർ ലൊംബാർഡിന്റെ "സെന്റൻസസ്സ്" എന്ന ഗ്രന്ഥസമാഹാരത്തിനു ഒരു ആധികാരിക ഭാഷ്യം പാരീസിൽ വച്ച് തോമസ് എഴുതി. കൂടാതെ "സത്യത്തെ സംബന്ധിക്കുന്ന" എന്ന ഒരു ഗ്രന്ഥവും അദ്ദേഹം രചിച്ചു. ഇക്കാലഘട്ടത്തിൽ ഡൊമിക്കൻ സന്യാസ സമൂഹം പോലുള്ള പരിവ്രാജക സമൂഹങ്ങളിലെ

(mendicant orders) പ്രൊഫസ്സർമാരോട് പാഠശാലകളിൽ വലിയ എതിർപ്പുകൾ ഉണ്ടായിരുന്നു. അതിനെ പ്രതിരോധിക്കുന്നതിനായി തോമസ് ഒരു ലേഖനവും എഴുതി പ്രസിദ്ധീകരിച്ചു.

എ.ഡി. 1265-ൽ ക്ലമന്റ് നാലാമൻ മാർപാപ്പ തോമസിനെ റോമിലേക്ക് വിളിപ്പിച്ചു തന്റെ ദൈവശാസ്ത്രജ്ഞനായി നിയമിച്ചു. ഈ ജോലിയോടൊപ്പം റോമിലെ ഡൊമിനിക്കൻ സന്യാസികളുടെ സാന്താ സബീന സ്കൂളിൽ തോമസ് അദ്ധ്യാപനവും ആരംഭിച്ചു. ഇക്കാലയളവിലാണ് തോമസിന്റെ ഏറ്റവും പ്രശസ്ത കൃതിയായ "സുമ്മ തിയോളജിയ"യുടെ രചനയും ആരംഭിക്കുന്നത്. ഇന്ന് ഇത് ദൈവശാസ്ത്ര-തത്വശാസ്ത്ര പഠനങ്ങളിൽ വളരെ ഗഹനമായ അർത്ഥങ്ങളുള്ള ഒരു ഗ്രന്ഥമായി കരുതപ്പെടുന്നുവെങ്കിലും തോമസ് ഇത് എഴുതിയത് ദൈവശാസ്ത്ര പഠനം ആരംഭിക്കുന്നർക്ക് പ്രാഥമിക അറിവ് നൽകുക എന്ന ലക്ഷ്യം വച്ചുകൊണ്ടായിരുന്നു. ഈ ഗ്രന്ഥരചനയുടെ ഉദ്ദേശത്തെക്കുറിച്ചു തോമസ് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "ഒരു കത്തോലിക്കാ പ്രബോധകൻ വിജ്ഞാനികളെ മാത്രമല്ല, തുടക്കകാരെയും പഠിപ്പിക്കേണ്ടിയിരിക്കുന്നു. അപ്പസ്തോലൻ കൊരിന്ത്യർക്കെഴുതിയ ലേഖനത്തിൽ (1 കൊരി. 3:12) പറയുന്നതുപോലെ ക്രിസ്തുവിൽ ശിശുക്കളായിരിക്കുന്ന നിങ്ങൾക്ക് ഞാൻ പാലാണ് കുടിക്കാൻ തരുന്നത്, മാംസമല്ല. ഈ പുസ്തകത്തിന്റെ ഉദ്ദേശം ക്രിസ്തീയ മതത്തെക്കുറിച്ചുള്ള കാര്യങ്ങൾ ദൈവശാസ്ത്ര പഠനം ആരംഭിക്കുന്നവർക്ക് മനസ്സിലാക്കിക്കൊടുക്കുക എന്നതാണ്". ഇന്നത്തെ ദൈവശാസ്ത്ര-തത്വശാസ്ത്ര വിദ്യാർത്ഥികൾപോലും വളരെയധികം ശ്രദ്ധചെലുത്തി ആയാസപ്പെട്ട് ഗ്രഹിച്ചെടുക്കാൻ ശ്രമിക്കുന്ന വിശിഷ്ടകൃതിയാണ് ദൈവശാസ്ത്രത്തിന് ഒരു ആമുഖം എന്ന രീതിയിൽ വി. അക്വീനാസ് എഴുതിയിരിക്കുന്നത്.



**ഗവേഷണപഠനം**

അധികാരികൾ തോമസിനെ ഗവേഷണപഠനത്തിനായി പാരീസിലേക്ക് അയച്ചപ്പോൾ, ഈ പഠനം തന്നെ അഹങ്കാരിയാക്കുമെന്ന് മാത്രമല്ല, താൻ ഇത്രയും ഉന്നതമായ പഠനങ്ങൾ നടത്താൻ യോഗ്യനല്ല എന്ന ചിന്തയും തോമസിന്റെ മനസ്സിൽ കയറിക്കൂടിയിരുന്നു. ഇക്കാലയളവിലെ അദ്ദേഹത്തിന്റെ ക്ലാസുകളിൽ സംബന്ധിക്കുന്നതിന് ധാരാളം വിദ്യാർത്ഥികളും സർവ്വകലാശാല അധ്യാപകരും എത്തിയിരുന്നു. ഡോക്ടറൽ പഠനത്തിന് പ്രായമായിരുന്നില്ലെങ്കിലും തോമസിന്റെ പ്രത്യേക കഴിവുകൾ പരിഗണിച്ചു സർവ്വകലാശാല അദ്ദേഹത്തിന് ഇളവുകൾ അനുവദിച്ചു. എന്നാൽ ഇതിനെതിരെ സന്യാസ സമൂഹങ്ങളോടു വലിയ ശത്രുത വച്ചുപുലർത്തിയിരുന്ന സെക്കുലർ ബുദ്ധിജീവികൾ എതിർപ്പ് പ്രകടിപ്പിച്ചെങ്കിലും അവരുടെ പരിശ്രമങ്ങൾ പരാജയപ്പെട്ടു. അങ്ങനെ 1257 ഒക്ടോബർ 23-ന് വി. തോമസ് അക്വീനാസും അദ്ദേഹത്തിന്റെ സഹപാഠിയും പിന്നീട് സഭയിലെ വേദപാരംഗതനുമായിത്തീർന്ന വി. ബൊനവഞ്ചറും പാരീസ് സർവ്വകലാശാലയിൽ നിന്നും ഉന്നത ഗവേഷണ ബിരുദം സമ്പാദിച്ചു.

പാരീസ് സർവ്വകലാശാലയിലെ അധ്യാപന കാലയളവിൽ വി. കുർബാനയെ സംബന്ധിച്ച് അധ്യാപകരുടെ ഇടയിൽ ഒരു വലിയ വിവാദം ഉടലെടുത്തു. തോമസ് സഭയുടെ നിലപാടുകൾ കൃത്യമായി വിവരിക്കുന്നതിന് ഒരു ലേഖനം എഴുതി. അത് പൂർത്തിയാക്കിയതിന് ശേഷം അൾത്താരയുടെ മുകളിലുള്ള ക്രൂശിത രൂപത്തിന്റെ കാൽക്കൽ സമർപ്പിച്ചുകൊണ്ട് അദ്ദേഹം ഇപ്രകാരം പ്രാർത്ഥിച്ചു: "കർത്താവായ യേശുവേ, നീ സത്യമായും ഈ കൂദാശയിൽ സന്നിഹിതനാണെന്നും അത്ഭുതങ്ങൾ പ്രവർത്തിക്കുന്നുവെന്നും ഞാൻ വിശ്വസിക്കുന്നു. ഞാൻ എഴുതിയതൊക്കെ സത്യമാണെങ്കിൽ ഇതുമായി മുന്നോട്ട് പോകാൻ എന്നെ അനുവദിക്കുക, അല്ലായെങ്കിൽ അവിടുന്ന് തന്നെ ഞാൻ ഇതുമായി മുന്നോട്ട് പോവാതിരിക്കാനായി ഇടപെടുക". തോമസിന് ഇവിടെ വച്ച് അതീന്ദ്രിയ ആനന്ദം അനുഭവപ്പെടുകയും അവിടെയുണ്ടായിരുന്നവർ ഇതിന് സാക്ഷികൾ ആവുകയും ചെയ്തു എന്ന് രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്.

എ.ഡി. 1259-ൽ വി. ആൽബെർട്ടും, വി. തോമസും ഡൊമിനിക്കൻ സമൂഹത്തിലെ സന്യാസികളുടെ പരിശീലന വിഷയങ്ങൾ ക്രമീകരിക്കാനായി നിയോഗിക്കപ്പെട്ടു. ഒരു വർഷത്തിന് ശേഷം കത്തോലിക്കാ സ്കൂളുകളുടെ പരിശീലന പരിപാടി തയാറാക്കുന്നതിനായി തോമസിനെ മാർപാപ്പ റോമിലേക്ക് വിളിപ്പിച്ചു. പാശ്ചാത്യ സഭയിൽ ഇത്



വലിയൊരു ബൗദ്ധിക നവോത്ഥാനത്തിന് വഴി തെളിക്കുകയും ചെയ്തു. എ.ഡി. 1271–ൽ അദ്ദേഹം റോമിൽ വരികയും അവിടെ അദ്ധ്യാപനം ആരംഭിക്കുകയും ചെയ്തു. ആ വർഷത്തെ വിശുദ്ധ വാരത്തിൽ വി. പത്രോസിന്റെ ബസിലിക്കയിൽ പ്രസംഗിക്കാനായി തോമസ് നിയോഗിതനായി. ദുഃഖവെള്ളിയാഴ്ച അദ്ദേഹത്തിന്റെ വികാരനിർഭരമായ പ്രസംഗം കേട്ടവരെല്ലാം കരച്ചിലടക്കാൻ പാടുപെട്ടുവെന്നും അത് ഉയിർപ്പ് തിരുന്നാൾ ദിവസം വലിയ സന്തോഷത്തിന് വഴിമാറുകയും ചെയ്തുവെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. പത്രോസിന്റെ ബസിലിക്കയിലെ പ്രസംഗപീഠത്തിൽ നിന്നും ഇറങ്ങി വന്നപ്പോൾ ഒരു പാവപ്പെട്ട രോഗിയായ സ്ത്രീ അദ്ദേഹത്തിന്റെ വസ്ത്രത്തിൽ സ്പർശിച്ചു സുഖം പ്രാപിച്ചു എന്നും രേഖപ്പെത്തിയിരിക്കുന്നു.

**വി. കുർബാനയുടെ തിരുന്നാൾ**

പാശ്ചാത്യ സഭയിലെ പ്രധാനപ്പെട്ട തിരുന്നാളുകളിലൊന്നാണ് "കോർപ്പസ് ക്രിസ്റ്റി". വി. കുർബാനയും എഴുന്നള്ളിച്ചുകൊണ്ടുള്ള പ്രദക്ഷിണവും ഇതോടൊപ്പം നടത്തുന്നു. ഈ തിരുന്നാൾ ആഗോളസഭയിൽ ആഘോഷിക്കപ്പെടുന്നതിന്റെ പിന്നിലുള്ള പ്രേരകശക്തി വി. തോമസ് അക്വീനാസാണ്. ഉർബൻ നാലാമൻ മാർപാപ്പയുടെ നിർദേശാനുസരണം തോമസ് ഈ തിരുനാളിനുവേണ്ടി ഗീതങ്ങളും പ്രാർത്ഥനയും എഴുതി തയ്യാറാക്കി. അന്നുമുതൽ ഇന്ന് വരെ ഈ തിരുന്നാളിന് മാത്രമല്ല, വിശുദ്ധ കുർബാന എഴുന്നള്ളിച്ചു കൊണ്ടുള്ള ആരാധനയ്ക്കും എല്ലാ ഭാഷകളിലും ഉപയോഗിക്കപ്പെടുന്ന ഗീതങ്ങളാണ് അവയിൽ മിക്കവയും. ഈ ഗീതങ്ങൾ ചിട്ടപ്പെടുത്തി മാർപാപ്പയ്ക്ക് നല്കിക്കഴിഞ്ഞപ്പോൾ മാർപാപ്പ വളരെയധികം സന്തുഷ്ടനായി. ഇതിന്റെ പ്രതിഫലമെന്നോണം തോമസിനെ ഒരു ബിഷപ്പാക്കുന്നതിനായി മാർപാപ്പ ആഗ്രഹിച്ചു. (ചില ഗ്രന്ഥങ്ങളിൽ കർദിനാൾ എന്നും പറഞ്ഞിരിക്കുന്നു). എന്നാൽ തോമസ് സ്നേഹപൂർവ്വം മാർപാപ്പയുടെ ഈ വാഗ്ദാനം നിരസിക്കുകയും അതിന് പകരമായി മറ്റൊരു ഇഷ്ടം നടത്തിത്തരണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. അത് വി. കുർബാനയുടെ തിരുന്നാൾ ആഗോള സഭയിൽ മുഴുവൻ ആഘോഷിക്കപ്പെടുന്ന തിരുന്നാളായി പ്രഖ്യാപിക്കണമെന്നതായിരുന്നു. അങ്ങനെ ജർമ്മനിയിലും യൂറോപ്പിലെ ചുരുക്കം ചില പ്രദേശങ്ങളിലും കൊണ്ടാടിയിരുന്ന ഈ തിരുന്നാൾ ആഗോള കത്തോലിക്കാ സഭയിലെ തിരുന്നാളായി മാറി. ഇന്ന് പാശ്ചാത്യസഭയിലെ വളരെയധികം ആഘോഷിക്കപ്പെടുന്ന അർത്ഥവത്തായ ഒരു തിരുനാളാണ് ഇത്.

**ദൈവദർശനങ്ങൾ**

ആശ്രമത്തിലെ അതിരാവിലെയുള്ള പ്രാർത്ഥനയ്ക്ക് എല്ലാവരും എത്തുന്നതിന് മുൻപ് തോമസ് പള്ളിയിലെത്തി കുരിശുരൂപത്തിൻ മുൻപിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്ന പതിവുണ്ടായിരുന്നു. അതുപോലെതന്നെ വി. കുർബാന അർപ്പിച്ചതിന് ശേഷം ദൈവത്തിന് നന്ദി പറയുന്നതിനായി മറ്റുള്ള വൈദികർ അർപ്പിക്കുന്ന കുർബാനയിലും തോമസ് അക്വീനാസ് സംബന്ധിച്ചിരുന്നു. അതിരാവിലെ പള്ളിയിലെത്തിയ നേപ്പിൾസിലെ ആശ്രമദേവാലയത്തിലെ സാക്രിസ്റ്റൻ ഒരിക്കൽ അത്ഭുതകരമായ ഒരു സംഭാഷണത്തിന് സാക്ഷിയായതിനെക്കുറിച്ചു രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. "തോമസ്, നീ എന്നെക്കുറിച്ചു ധാരാളം എഴുതിയിരിക്കുന്നു, നിന്റെ അദ്ധ്വാനത്തിന് എന്ത് പ്രതിഫലമാണ് നിനക്ക് വേണ്ടത്?" ഒരിക്കൽ കർത്താവ് തോമസിനോട് ചോദിച്ചു. അദ്ദേഹത്തിന്റെ ഉത്തരം ഇപ്രകാരമായിരുന്നു: "അങ്ങയെമാത്രം, മറ്റൊന്നും എനിക്ക് ആവശ്യമില്ല". അതുപോലെ 1273 ഡിസംബർ 6–ന്




വി. ബലിയർപ്പിക്കുമ്പോൾ തോമസിന് വലിയൊരു ദൈവാനുഭവം ഉണ്ടായതായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. അദ്ദേഹം "സുമ്മ തിയളോജിയ"യുടെ മൂന്നാം ഭാഗം എഴുതിക്കൊണ്ടിരുന്നപ്പോൾ പെട്ടെന്ന് എഴുത്ത് അവസാനിപ്പിച്ചു. തോമസിന്റെ അടുത്ത സുഹൃത്തായിരുന്ന റെജിനോൾഡ് ഇതിന്റെ കാരണം അന്വേഷിച്ചു. അവസാനം നിർബന്ധത്തിന് വഴങ്ങി തോമസ് അദ്ദേഹത്തോട് കാരണം വെളിപ്പെടുത്തി: "എനിക്ക് ദൈവം വെളിപ്പെടുത്തിതന്ന രഹസ്യങ്ങളോട് തുലനം ചെയ്യുമ്പോൾ ഞാൻ ഇതുവരെ എഴുതിയതെല്ലാം വയ്ക്കോൽ തുല്യമാണ്". അതുകൊണ്ട് തോമസിന്റെ ഏറ്റം പ്രസിദ്ധമായ ഗ്രന്ഥം അദ്ദേഹം പൂർത്തിയാക്കാതെ അവസാനിപ്പിച്ചിരിക്കുന്നു.

ദൈവത്തിന്റെ ഈ വെളിപ്പെടുത്തൽ ദൈവത്തെക്കുറിച്ചും അവിടുത്തെ സൃഷ്ടിയെക്കുറിച്ചും വിവരിക്കാൻ തന്റെ വാക്കുകൾക്കാവില്ല എന്ന വലിയ തിരിച്ചറിവ് തോമസിന് നൽകി. ഒരു പക്ഷെ തന്റെ ഭൗമീക ജീവിതത്തിന്റെ അന്ത്യം അടുത്തിരിക്കുന്നു എന്ന ബോധ്യവും തോമസിന് ഇത്തരുണത്തിൽ ലഭിച്ചിരുന്നിരിക്കണം.

**സമ്പൂർണ്ണ സമർപ്പണം**

താൻ ഏറ്റെടുത്ത ദൗത്യത്തിന് വേണ്ടി സംമ്പൂർണ്ണമായും സമർപ്പിക്കപ്പെട്ട ഒരു ജീവിതമായിരുന്നു വി. തോമസ് അക്വീനാസിന്റേത്. അക്കാരണത്താൽ തന്നെ ചിലപ്പോഴൊക്കെ വലിയ രസകരമായ സംഭവങ്ങളും അദ്ദേഹത്തിന്റെ ജീവിതത്തിൽ നടന്നിട്ടുണ്ട്.

ഒരിക്കൽ തോമസ് അക്വീനാസും പാരീസിലെ വി. ജെയിംസ് ഡൊമിനിക്കൻ ആശ്രമാധിപനും വി. ലൂയി ഒൻപതാമൻ രാജാവിന്റെ കൊട്ടാരത്തിൽ വിരുന്നിനായി ക്ഷണിക്കപ്പെട്ടു. എല്ലാവരും ആഘോഷമായി സദ്യ ഉണ്ണുന്ന സമയത്ത് തോമസ് ഭക്ഷണമേശയിൽ ശക്തിയോടെ അടിച്ചുകൊണ്ടു ഇപ്രകാരം വിളിച്ചുപറഞ്ഞു: "ഈ ഉത്തരം മനിക്കേയൻ പ്രശ്നം നിത്യമായി പരിഹരിക്കും!" അവിടെ സന്നിഹിതരായ വിശിഷ്ടാഥികൾ ആശ്ചര്യത്തോടെയും തോമസിനെ കൊണ്ടുപോയ ആശ്രമാധിപൻ സംഭ്രമത്തോടെയും ഇരുന്നപ്പോൾ രാജാവ് ശാന്തനായി തന്റെ സഹായികളോട് തോമസ് പറയുന്നതത്രയും രേഖപ്പെടുത്തുവാനായി ആവശ്യപ്പെട്ടു. തന്റെ മുൻപിൽ വിളമ്പിയ വിഭവസമൃദ്ധമായ സദ്യയേക്കാൾ തോമസിന്റെ മനസിലുണ്ടായിരുന്നത് ദൈവ മഹത്വത്തിനുതകുന്ന ആശയങ്ങളുടെ ക്രോഡീകരണമായിരുന്നു.

ഒരിക്കൽ തോമസ് ബൊളോഞ്ഞയിലെ ഡൊമിനിക്കൻ ആശ്രമത്തിൽ സന്ദർശകനായെത്തി. അവിടെയുള്ള ചെറുപ്പക്കാരനായ ഒരു സന്യാസി ആശ്രമാധിപനോട് നഗരത്തിലേക്ക് പോകുന്നതിന് അനുവാദവും കൂടെപ്പോകാൻ മറ്റൊരു സന്യാസിയുടെ കൂട്ടും ആവശ്യപ്പെട്ടു. ആശ്രമാധിപൻ അനുവാദം കൊടുത്തുകൊണ്ട് ആദ്യം കാണുന്ന സന്യാസിയെ കൂട്ടികൊണ്ട് പൊയ്ക്കൊള്ളാൻ പറഞ്ഞു. ഈ സമയത്ത് അവിടെയെത്തിയ തോമസിനെ കണ്ട സന്യാസി അദ്ദേഹത്തെ അറിയില്ലെങ്കിലും തന്റെ കൂടെ വരുന്നതിന് ആശ്രമാധിപൻ പറഞ്ഞിട്ടുണ്ട് എന്ന് അറിയിച്ചു. യാതൊരു ശങ്കയും പ്രകടിപ്പിക്കാതെ തോമസ് അദ്ദേഹത്തിന്റെ കൂടെ യാത്രയായി. എന്നാൽ ചെറുപ്പക്കാരനായ സന്യാസിയുടെ കൂടെ നടക്കുന്നതിന് നല്ല തടിയനായ തോമസിന് പ്രയാസമുണ്ടായിരുന്നു. തിരികെ ആശ്രമത്തിലെത്തിയപ്പോൾ താൻ സഹായം ആവശ്യപ്പെട്ടത് ആരോടാണെന്ന് തിരിച്ചറിഞ്ഞ ആ സന്യാസി തോമസിനോട് ക്ഷമാപണം നടത്തി. ഇതിന് സാക്ഷികളായവർ തോമസിന്റെ എളിമയെ പ്രശംസിച്ചപ്പോൾ അദ്ദേഹം ഇപ്രകാരം പ്രതിവചിച്ചു: "അനുസരണത്തിലാണ് സന്യാസ ജീവിതം പൂർണ്ണതയുള്ളതാകുന്നത്".

**യാത്രയിലെ അപകടവും മരണവും**

1274 മെയ് ഒന്നാം തീയതി ഫ്രാൻസിലെ ലിയോൺസിൽ ആരംഭിച്ച രണ്ടാം ലിയോൺസ് കൗൺസിലിൽ സംബന്ധിക്കാൻ തോമസിനും ക്ഷണം ലഭിച്ചു. എ.ഡി. 1054-ൽ നടന്ന വലിയ ശീശ്മയ്ക് പരിഹാരം കാണുക എന്നതായിരുന്നു ഈ കൗൺസിലിന്റെ ലക്ഷ്യം. പാശ്ചാത്യ-പൗരസ്ത്യ സഭകളുടെ ഐക്യത്തിന് തോമസ് അക്വീനാസിന് വലിയ സംഭാവനകൾ നൽകാൻ കഴിയും എന്ന് മാർപാപ്പയ്ക്ക് ഉറപ്പുണ്ടായിരുന്നു. റോമിൽ നിന്ന് ഫ്രാൻസിലേക്ക് "ആപ്പിയൻ വഴി"യിലൂടെ ഒരു കഴുതപ്പുറത്ത് സഞ്ചരിക്കുമ്പോൾ തോമസിന്റ ശിരസ്സ് വഴിയിലേക്ക് വീണുകിടന്ന ഒരു മരത്തിൽ തട്ടുകയും മാരകമായി മുറിവേൽക്കുകയും ചെയ്തു. അവിടെനിന്നും അനന്തരവൾ മയെൻസായുടെ കൊട്ടാരത്തിൽ അദ്ദേഹത്തെ എത്തിച്ചുവെങ്കിലും തന്നെ അടുത്തുള്ള സിസ്റ്റേർഷ്യൻ ആശ്രമത്തിൽ കൊണ്ടുപോകാൻ തോമസ് ആവശ്യപ്പെട്ടു. "കർത്താവ് എന്നെ കൊണ്ടുപോകാൻ ഇപ്പോൾ വരികയാണെങ്കിൽ ഒരു കൊട്ടാരത്തിൽ എന്നതിനേക്കാൾ സന്യാസ ആശ്രമത്തിൽ വച്ച് കാണുന്നതാകും അഭികാമ്യം" എന്ന് അദ്ദേഹം പറഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു. ഈ ആശ്രമത്തിലെ സന്യാസികൾ ശ്രദ്ധാപൂർവ്വം അദ്ദേഹത്തെ അനേക ദിവസങ്ങൾ ശുശ്രൂഷിച്ചു. വി. തോമസ് അക്വീനാസ് അന്ത്യകൂദാശ സ്വീകരിച്ചപ്പോൾ ഇപ്രകാരം പ്രാർത്ഥിച്ചു. "ഞാൻ കർത്താവിന്റെ തിരുശരീരത്തെക്കുറിച്ചും കൂദാശ

കളെക്കുറിച്ചും പരിശുദ്ധ കത്തോലിക്കാ സഭയെക്കുറിച്ചും ധാരാളം എഴുതുകയും പഠിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഇതൊക്കെയും സഭയുടെ തിരുത്തലിനും മെച്ചപ്പെടുത്തലിനുമായി ഞാൻ സമർപ്പിക്കുന്നു". എ.ഡി. 1274 മാർച്ച് 7-ന് തന്റെ അന്ത്യസമ്മാനത്തിനായി വി. തോമസ് അക്വീനാസ് ദൈവസന്നിധിയിലേക്ക് യാത്രയായി.

അദ്ദേഹം മരിച്ച ഇറ്റലിയിലെ ഫോസ്സനോവ സിസ്റ്റേർഷ്യൻ ആശ്രമത്തിൽ അടക്കിയെങ്കിലും പിന്നീട് എ.ഡി. 1368-ൽ ഫ്രാൻസിലെ ടുളൂസിലുള്ള ഡൊമിനിക്കൻ ദേവാലയത്തിലേക്ക് മാറ്റി സ്ഥാപിച്ചു. ഇപ്പോൾ ടുളൂസിലെ യാക്കോബീൻസ് ദേവാലയത്തിലാണ് വി. തോമസ് അക്വീനാസിന്റെ തിരുശേഷിപ്പുകൾ സൂക്ഷിച്ചിരിക്കുന്നത്. 1323 ജൂലൈ 18-ന് ജോൺ ഇരുപത്തിരണ്ടാമൻ മാർപാപ്പ അദ്ദേഹത്തെ വിശുദ്ധനായി പ്രഖ്യാപിച്ചു. എ.ഡി. 1567-ൽ ഏപ്രിൽ 11-ന് പിയൂസ് അഞ്ചാം മാർപാപ്പ വി. തോമസ് അക്വീനാസിനെ സഭയിലെ വേദപാരംഗതനായും ഉയർത്തി. ജനുവരി 28-ന് വി. തോമസ് അക്വീനാസിന്റെ തിരുനാൾ സഭ കൊണ്ടാടുന്നു.

**എതിർപ്പുകൾ, അംഗീകാരം, പ്രശസ്തി**

വി. തോമസ് അക്വീനാസിന്റെ സമകാലീനരിൽ ചിലരെങ്കിലും അദ്ദേഹത്തെ ആശയപരമായി എതിർത്തിരുന്നു എന്നത് നമുക്ക് അതിശയമായി തോന്നാം. തോമസ് മരിച്ചു മൂന്ന് വർഷം കഴിഞ്ഞപ്പോൾ പാരിസിലെ ആർച്ച്ബിഷപ്പ് തേംപിയർ തോമസിന്റെ ചില രചനകൾ നിരോധിത വിഭാഗത്തിൽ ഉൾപ്പെടുത്തി. ഇംഗ്ലണ്ടിലെ കാന്റർബറി ആർച്ചുബിഷപ്പ് എഡ്‌വേർഡ് കിൽവാഡ്ബി ഒരു ഡൊമിനിക്കൻ സന്യാസി ആയിരുന്നിട്ടുകൂടി അരിസ്റ്റോട്ടെലിയൻ ചിന്താഗതി കടന്നുവന്നതിന്റെ പേരിൽ തോമസിന്റെ പ്രബോധനങ്ങൾ തെറ്റാണെന്ന് വിധിച്ചു.

മഹാനായ വി. ആൽബർട്ട് തന്റെ വർദ്ധക്യാവസ്ഥയിലും പ്രിയപ്പെട്ട ശിഷ്യന്റെ പേരും പെരുമയും സംരക്ഷിക്കുന്നതിന് പാരിസിലെത്തി തോമസിന്റെ രചനകളിൽ യാതൊരു തെറ്റുകളും കടന്നുകൂടിയിട്ടില്ലെന്ന് വാദിച്ചു. അധികം താമസിയാതെ ഡൊമിനിക്കൻ സന്യാസ സമൂഹം വി. തോമസ് അക്വീനാസിന്റെ ഗ്രന്ഥപഠനം തങ്ങളുടെ സമൂഹത്തിന്റെ പരിശീലനത്തിന്റെ ഭാഗമാക്കി. 1992-ൽ പ്രസിദ്ധീകരിച്ച കത്തോലിക്കാ സഭയുടെ വേദോപദേശ ഗ്രന്ഥത്തിൽ 61 പ്രാവശ്യം വി. തോമസ് അക്വീനാസിന്റെ ഉദ്ധരണികൾ ഉപയോഗിച്ചിരിക്കുന്നതിൽ നിന്നും അദ്ദേഹത്തിന്റെ സഭാപ്രബോധങ്ങളിലെ സ്വാധീനം എത്രമാത്രമാണെന്ന് മനസ്സിലാക്കാം.

ഇന്ന് കത്തോലിക്കാ സഭയിലെ ഏറ്റം ശ്രേഷ്ഠനായ എഴുത്തുകാരനായി അംഗീകരിക്കപ്പെട്ടിരിക്കുന്ന വിശുദ്ധനാണ് തോമസ് അക്വീനാസ്. ഒരു പക്ഷേ അദ്ദേഹത്തോട് താരതമ്യം ചെയ്യാൻ കഴിയുന്ന പാശ്ചാത്യ സഭയിലെ ഒരേയൊരു രചയിതാവ് വി. അഗസ്തീനോസാണ്. ലിയോ പതിമൂന്നാമൻ മാർപാപ്പ എ.ഡി. 1880-ൽ വി. തോമസ് അക്വീനാസിനെ കത്തോലിക്കാ സർവ്വകലാശാലകളുടെയും, വിദ്യാഭ്യാസ പ്രവർത്തനങ്ങളുടെയും മധ്യസ്ഥനായി പ്രഖ്യാപിച്ചു. പിയൂസ് പതിനൊന്നാമൻ മാർപാപ്പ "സ്റ്റുഡിയോരും ഡൂചെം" എന്ന ചാക്രികലേഖനത്തിൽ ഇപ്രകാരം എഴുതി: "ഒരിക്കൽ ഈജിപ്തുകാരോട് 'ജോസഫിന്റെ അടുത്തേയ്ക്ക് ചെല്ലുക' എന്ന് പറഞ്ഞതുപോലെ... അദ്ദേഹത്തിന്റെ പക്കൽ നിന്നും അവരുടെ ശരീരങ്ങളെ പരിപോഷിപ്പിക്കാൻ സമൃദ്ധമായി ഭക്ഷണം നല്കപ്പെട്ടതുപോലെ... ഇന്ന് സത്യാന്വേഷികളായ എല്ലാവരോടും ഞാൻ പറയുന്നു തോമസിന്റെ പക്കലേക്ക് ചെല്ലുക... അവിടെനിന്ന് സത്യവിശ്വാസ പരിപോഷണത്തിനുള്ള ഭക്ഷണം ലഭിക്കുന്നു". തോമസിന്റെ രചനകൾ ഇന്ന് സഭയുടെ വിശിഷ്ട സമ്പാദ്യമാണ്. അനുദിനം അത് വായിക്കുകയും പഠിക്കുകയും ചെയ്യുക എന്നത് ഇന്ന് നമ്മുടെ അനിവാര്യത കൂടിയാണ്.

**തോമിസം**

വി. തോമസ് അക്വീനാസിന്റെ ദൈവശാസ്ത്ര-തത്വശാസ്ത്ര ചിന്തകളെ അടിസ്ഥാനപ്പെടുത്തി രൂപപ്പെട്ട ചിന്തയാണ് "തോമിസം" എന്ന പേരിൽ അറിയപ്പെടുന്നത്. സത്യം എവിടെ കണ്ടാലും അംഗീകരിക്കണം എന്ന തത്വത്തെ അടിസ്ഥാനമാക്കി ഗ്രീക്ക്, റോമൻ, ഇസ്‌ലാമിക, യഹൂദ ചിന്തകളിലെ ആശയങ്ങളെ ക്രിസ്തീയ വിശ്വാസ വിശകലനത്തിന് അദ്ദേഹം സ്വീകരിച്ചിട്ടുണ്ട്. ഗ്രീക്ക് തത്വചിന്തകനായ അരിസ്റ്റോട്ടിലിന്റെ സങ്കേതഭാഷയും തത്ത്വമീമാംസയും ഉപയോഗിച്ചുകൊണ്ട് ക്രിസ്തീയ സത്യങ്ങളെ തോമസ് പുനരവതരിപ്പിക്കുന്നു.

കേവലം 49 വയസ്സുവരെ ജീവിച്ച വി. തോമസ് അക്വീനാസ് എഴുതിയതത്രയും ആരെയും അതിശയിപ്പിക്കുന്നതാണ്. അദ്ദേഹത്തിന്റെ കൃതികൾ എല്ലാം "എഡിസിയോ ലയോനീന" എന്ന പേരിൽ വിവിധ വാല്യങ്ങളായി 1879 മുതൽ ലിയോ പതിമൂന്നാം മാർപാപ്പയുടെ നിർദേശപ്രകാരം പ്രസിദ്ധീകരിക്കാൻ തുടങ്ങി. 50 വാല്യങ്ങൾ പ്രതീക്ഷിക്കുന്ന ഈ ബ്രഹത്തായ പ്രസിദ്ധീകരണ പദ്ധതി 2014-വരെ 39 വാല്യങ്ങൾ പ്രസിദ്ധീകരിച്ചു കഴിഞ്ഞു. ജീവിതത്തിന്റെ എല്ലാ മേഖലകളെയും സംബന്ധിക്കുന്ന ചിന്തകൾ അദ്ദേഹം ക്രിസ്തീയ വീക്ഷണത്തിൽ വിശകലം ചെയ്യാൻ പരിശ്രമിച്ചിട്ടുണ്ട്. ആറു വിഭാഗമായി തിരിച്ചുകൊണ്ടാണ് തോമസിന്റെ കൃതികളെ മനസ്സിലാക്കാൻ പരിശ്രമിക്കുന്നത്.

1. ഏഴ് വ്യവസ്ഥാപിത വ്യവഹാരങ്ങൾ: സത്യം, അവതരിച്ച വചനം, ആത്മാവ്, അലൗകിക സൃഷ്ടികൾ, പുണ്യങ്ങൾ, ദൈവത്തിന്റെ പ്രാപ്തി, തിന്മ എന്നിവയാണ് ഇവ.

2. തത്വശാസ്ത്ര നിരൂപണങ്ങൾ: പതിനൊന്ന് അരിസ്റ്റോട്ടിൽ ഭാഷ്യങ്ങൾ, രണ്ടു ബൊയേത്തിയൂസ് വ്യാഖ്യാനങ്ങൾ, രണ്ടു പ്രോക്ലൂസ് വ്യാഖ്യാനങ്ങൾ.



3. ചെറിയ വ്യവഹാരങ്ങൾ: അഞ്ച് വേദോപദേശതർക്കങ്ങൾ, അഞ്ച് മറുപടികൾ, പതിനഞ്ചു ലേഖനങ്ങൾ, 99 പ്രസംഗങ്ങൾ, സുവിശേഷങ്ങളെക്കുറിച്ചുള്ള സഭാപിതാക്കന്മാരുടെ ചിന്തകൾ.

4. ക്രോഡീകരിച്ച രചനകൾ: സുമ്മ തിയളോജിയ, സുമ്മ കോൺട്രാ ജന്റീലസ്, സ്ക്രിപ്തും സൂപ്പർ സെന്റന്റീസ്.

5. ബൈബിൾ വ്യാഖ്യാനങ്ങൾ: ജോബ്, സങ്കീർത്തനങ്ങൾ, ഏശയ്യ, ഉത്തമഗീതം, ജെറമിയ, യോഹന്നാൻ, മത്തായി, പൗലോസ് ശ്ലീഹായുടെ ലേഖനങ്ങൾ, വി. ഗ്രന്ഥത്തിന്റെ വ്യാഖ്യാനങ്ങൾ (9).

6. ആരാധനക്രമകൃതികൾ: പ്രാർത്ഥനയ്ക്കും ആരാധനയ്ക്കുമായി എഴുതിയ കൃതികൾ.

അസാമാന്യ ബുദ്ധി വൈഭവത്തോടെയാണ് വി. തോമസ് അക്വീനാസ് ക്രിസ്തീയ സത്യങ്ങളെ വിവരിച്ചിരിക്കുന്നത്. അദ്ദേഹത്തിന്റെ രചനാശൈലി വെളിവാക്കുന്നതിനായി ദൈവത്തിന്റെ അസ്തിത്വം വെളിപാടുകൊണ്ടെന്നതുപ്പോലെ വിചാരശക്തികൊണ്ടും മനുഷ്യന് മനസ്സിലാക്കാൻ സാധിക്കുമെന്ന് സുമ്മ തിയളോജിയായിൽ അദ്ദേഹം വിവരിക്കുന്ന പ്രസിദ്ധമായ ഭാഗം ഇവിടെ പറയാം.

മനുഷ്യബുദ്ധിയാൽ മനസ്സിലാക്കാൻ സാധിക്കുന്ന ഈ വാദഗതികളെ അഞ്ചായി തിരിച്ചുകൊണ്ടു വി. തോമസ് അക്വീനാസ് വിശദീകരിക്കുന്നു. (ഇവിടെ വിവരിക്കുന്നതിലും ആഴമേറിയതാണ് വി. അക്വീനാസിന്റെ ഈ ആശയങ്ങൾ. ഭാഷാപരമായ കുറവുകൾ ഇവിടെ വരാവുന്നതിനാൽ കൂടുതൽ ക്രിത്യതയോടെ മനസ്സിലാക്കുന്നതിന് മൂലകൃതികളെ ആശ്രയിക്കുക).

1. അചഞ്ചലമായ മൂലശക്തിയിലൂന്നിയ വാദഗതി: ലോകത്തിലുള്ളത് എല്ലാം മാറ്റത്തിന് വിധേയമാണ്. ഈ മാറ്റത്തിന്റെ അടിസ്ഥാനം മാറ്റമില്ലാത്ത ഒന്നാണ്. എല്ലാത്തിനെയും ചലിപ്പിക്കുന്ന മാറ്റമില്ലാത്ത ചാലകശക്തി ദൈവമാണ്.

2. പ്രഥമ കാരണമെന്ന വാദഗതി: ലോകത്തിലുള്ളതിനെല്ലാം കാരണഭൂതമായ ഒരു കാരണമുണ്ട്. ഒന്നിനും അതിന്റെതന്നെ അസ്തിത്വത്തിന് കാരണമായി വർത്തിക്കാൻ കഴിയില്ല. എല്ലാത്തിന്റെയും കാരണഭൂതമായിരിക്കുന്ന പ്രഥമ കാരണം ദൈവമാണ്.

3. യാദൃച്ഛികതയിൽ നിന്നുള്ള. വാദഗതി: ലോകത്തിൽ ചിലത് നശിക്കുന്നതും, ചിലത് നശിക്കാതിരിക്കുന്നതും നാം കാണുന്നു. എല്ലാം നശിച്ചിരുന്നെങ്കിൽ ഇപ്പോൾ ഒന്നും നിലനില്ക്കില്ലായിരുന്നു. അങ്ങനെ നിത്യമായി നശിക്കാതെ എല്ലാ നിലനില്പിന്റെയും അടിസ്ഥാനമായിരിക്കുന്ന നിത്യത ദൈവമാണ്.

4. വ്യത്യസ്തതയിൽ നിന്നുള്ള വാദഗതി: ലോകത്തിൽ നന്മയും, സത്യവും, ഉന്നതിയും പല അവസ്ഥാന്തരങ്ങളിൽ നാം ദർശിക്കുന്നു. ഇങ്ങനെ വ്യത്യസ്തത ഉണ്ടെന്നതുതന്നെ നാം തിരിച്ചറിയുന്നത് പരമമായ ഉന്നതിയെ അടിസ്ഥാനപ്പെടുത്തിയാണ്. എല്ലാത്തിനെയും അതിലംഘിക്കുന്ന, എല്ലാത്തിന്റെയും അടിസ്ഥാനമായിരിക്കുന്ന ഒരു നന്മ ഉണ്ട്... ഇത് ദൈവമാണ്.



5. അന്തിമ കാരണമെന്ന വാദഗതി: ലോകത്തിലുള്ള ചേതനവും അചേതനവുമായ എല്ലാം തന്നെ ഒരു ക്രമീകൃത ശൈലിയിൽ പെരുമാറുന്നു. ഇത് അവകൾ തന്നെ ക്രമീകരിക്കുന്നതല്ലാത്തതിനാൽ ആകസ്മികമെന്ന് തോന്നുമെങ്കിലും സൂക്ഷ്മതയോടെയുള്ള ഉന്നതധിഷണയുടെ പ്രവർത്തനത്തിന്റെ പരിണിതഫലമാണ്. എല്ലാ ധിഷണയും അടിസ്ഥാനപ്പെടുത്തിയിരിക്കുന്ന പരമോന്നത ബുദ്ധി ദൈവമാണ്.

**ഉപസംഹാരം**

ദൈവശാത്രത്തിന്റെ ഒരു "സുമ്മ" (സംഗ്രഹം) എന്ന് വി. തോമസ് അക്വീനാസിനെ വിളിക്കാം. മനുഷ്യന്റെ ആരംഭവും അവസാനവുമായ ദൈവമായിരുന്നു വി. തോമസ് അക്വീനാസിന്റെ എല്ലാ സത്യാന്വേഷണത്തിന്റെയും അടിസ്ഥാനം. "മനുഷ്യൻ തനിക്കുവേണ്ടിയല്ല, പിന്നെയോ ദൈവത്തിനുവേണ്ടിയാണ് ജീവിക്കുന്നത്" എന്ന് എഴുതിയ അക്വീനാസ് പൂർണ്ണമായും തന്നെ ദൈവത്തിന് വിട്ടുകൊടുത്തു. അതിനാൽ തോമസ് അക്വീനാസ് രചിച്ച ഗ്രന്ഥങ്ങളുടെ പാരായണം ദൈവവിജ്ഞാനീയത്തിൽ മാത്രമല്ല ദൈവസ്നേഹത്തിലും നമ്മെ വളർത്തും. വിശ്വാസവും ബുദ്ധിയും രണ്ടു ദ്രുവങ്ങളിൽ സഞ്ചരിക്കുന്ന ഒരിക്കലും കൂട്ടിമുട്ടാത്ത നേർരേഖകളല്ല, ഒരുമിച്ചു സഞ്ചരിച്ചു ഒരേ ലക്ഷ്യത്തിൽ എത്തിച്ചേരേണ്ട വഴികളാണ് എന്ന് വി. തോമസ് അക്വീനാസ് തെളിയിച്ചുതന്നു. "ആനിമ ക്രിസ്റ്റി" എന്ന വി. അക്വീനാസിന്റെ മനോഹര പ്രാർത്ഥനയോടെ ഈ വിവരണം അവസാനിപ്പിക്കുന്നു.

*(എന്റെ പരിഭാഷ):*

ക്രിസ്തുവിന്റെ ആത്മാവേ, എന്നെ വിശുദ്ധീകരിക്കുക.
ക്രിസ്തുവിന്റെ തിരുശരീരമേ, എന്നെ സംരക്ഷിക്കുക.
ക്രിസ്തുവിന്റെ തിരുരക്തമേ, എന്നെ ലഹരി പിടിപ്പിക്കുക.
ക്രിസ്തുവിന്റെ തിരുവിലാവിലെ ജലമേ, എന്നെ കഴുകുക.
ക്രിസ്തുവിന്റെ പീഡാസഹനമേ, എന്നെ ശക്തിപ്പെടുത്തുക.
ഓ നല്ല യേശുവേ, എന്നെ ചെവിക്കൊള്ളുക.
അവിടുത്തെ തിരുമുറിവിൽ എന്നെ ഒളിപ്പിക്കുക.
അങ്ങയിൽ നിന്നും വേർപിരിയാൻ എന്നെ അനുവദിക്കരുതേ.
ദുഷ്ടനായ ശത്രുവിൽ നിന്നും എന്നെ സംരക്ഷിക്കുക.
എന്റെ മരണസമയത്ത് എന്നെ വിളിച്ചു
അങ്ങയുടെ സവിധത്തിലേക്ക് ആനയിക്കുക
അപ്പോൾ അങ്ങയുടെ വിശുദ്ധരോടോത്ത് ഞാനങ്ങയെ പ്രകീർത്തിക്കും.
ഇപ്പോഴും, എന്നേയ്ക്കും ആമ്മേൻ.

## ആനുകാലികം




# ചേർത്തുപിടിക്കണം ഇന്ത്യയെന്ന മഹാരാജ്യത്തെ



ബോബി ഏബ്രഹാം

ഇന്ത്യൻ ദേശീയത എന്നാൽ ഒരു പ്രത്യേക സംസ്കാരം മാത്രമല്ലെന്നും വിവിധ ദേശീയതകളുടെ സംഘാത മാണെന്നും ഈ കോളത്തിൽ പല തവണ പറഞ്ഞിട്ടുണ്ട്. വിവിധ വർഗങ്ങൾ, ഭാഷകൾ, ആചാരങ്ങൾ, സംസ്കാരങ്ങൾ തുടങ്ങിയവയുടെ സംയോജനമാണ് ഇന്ത്യൻ ദേശീയത എന്ന അർഥത്തിൽ വ്യവഹരിക്കപ്പെടുന്നത്. ഇത്രയേറേ വൈവിധ്യ മുള്ള വേറൊരു രാജ്യവും ലോകത്തുണ്ടാവില്ല. ഉത്തരേന്ത്യ യിൽ ദീപാവലി വലിയ ആഘോഷമാണെങ്കിൽ അസമിലും കേരളത്തിലും വിഷു വലിയ ആഘോഷമാണ്. ഓണം മലയാളികളുടെ ദേശീയ ആഘോഷമാണ്. ഈ വൈ വിധ്യത്തെ അംഗീകരിക്കുന്നതാണ് സ്വാതന്ത്ര്യപ്രാപ്തിക്കു ശേഷം ഇന്ത്യയിലെ എല്ലാ സർക്കാരുകളും രാഷ്ട്രീയകക്ഷി കളും സ്വീകരിച്ച സമീപനം. എന്നാൽ അടുത്ത കാലത്തായി ആ കാര്യത്തിൽ വലിയ മാറ്റങ്ങളാണുണ്ടായത്. ദേശീയ തകളുടെ സംഘാതമെന്നതിനുപരി ഏക ദേശീയത എന്ന രീതിയിലേക്ക് രാഷ്ട്രീയം മാറി. വോട്ട് നേടാൻ ഏറ്റവും വലിയ ആയുധം മതമാണെന്നറിഞ്ഞതോടെ രാഷ്ട്രീയവും ആ നിലയിലേക്കു മാറി. രാമജന്മഭൂമി പ്രശ്നവും മറ്റും സജീവ മായത് അങ്ങനെയാണ്. പരസ്പരമുള്ള സ്നേഹത്തിനപ്പുറം വെറുപ്പിന്റെ രാഷ്ട്രീയം രാജ്യത്ത് ഉടലെടുക്കാൻ തുടങ്ങി. ബാബ്റി മസ്ജിദിന്റെ തകർച്ച, പിന്നീടുണ്ടായ ഗുജറാത്ത് കലാപം എന്നിവയിലൂടെ രാഷ്ട്രീയം പൂർണമായും മത കേന്ദ്രീകൃമായി. വെറുപ്പ് വിതച്ച് നേട്ടം കൊയ്യുക എന്ന ലക്ഷ്യം വിജയത്തിലെത്തിയപ്പോൾ പലർക്കും അത് ആശ്വാ സമായി. എന്നാൽ അതിനെ ആശങ്കയോടെ വീക്ഷിച്ചവരേ റെയാണ്. എതിരഭിപ്രായം പറഞ്ഞ ഗൗരി ലങ്കേഷിനെ പ്പോലെയുള്ളവർ തോക്കിനിരയായപ്പോൾ കാര്യങ്ങളെ ങ്ങോട്ടാണ് പോകുന്നതെന്നു വ്യക്തമായി. ഗുജറാത്ത് കലാപത്തിലെ ഇരകൾക്കൊപ്പം നിന്നവർ പോലും ജയില ഴികൾക്കുള്ളിലായതോടെ ആശങ്ക വർധിച്ചു. സ്വാധീന മുള്ളവരോടൊപ്പം ചേർന്നുനിൽക്കുക എന്ന സമീപനം രാഷ്ട്രീയ നേതാക്കളും കക്ഷികളും സ്വീകരിച്ചതോടെ രാഷ്ട്രീയം വേറേ വഴിയായി.

ഇതിനിടയിലാണ് വെറുപ്പിന്റെ വിത്തു വിതയ്ക്കുന്നിടത്ത് സ്നേഹത്തിന്റെ കട തുറക്കുന്നു എന്നു പറഞ്ഞുകൊണ്ട് രാഹുൽ ഗാന്ധിയും ഇൻഡ്യൻ നാഷനൽ കോൺഗ്രസും ഭാരത് ജോഡോ യാത്ര എന്ന അഖിലേന്ത്യാ പദയാത്ര തുടങ്ങിവച്ചത്. ഈ യാത്ര ജമ്മുവിലേക്ക് കടക്കുമ്പോൾ തന്നെയാണ് ഗുജറാത്ത് കലാപം സംബന്ധിച്ച ബിബിസി ഡോക്യുമെന്ററിയും പുറത്തുവരുന്നതെന്നത് യാദൃച്ഛിക മാകാം. പക്ഷേ മതത്തിന്റെ പേരിൽ കൊല്ലിനും കൊലയ്ക്കും ആഹ്വാനം ചെയ്യുന്ന കാലത്ത് സ്നേഹത്തിന്റെ, ചേർത്തു പിടിക്കലിന്റെ സന്ദേശവുമായി ഒരു യാത്ര കന്യാകുമരിയിൽ നിന്നാരംഭിച്ച് കശ്മീരിൽ അവസാനിക്കുന്നത് ഒട്ടും യാദൃച്ഛികമല്ല. ഏറെ ആലോചിച്ച് തീരുമാനിച്ച യാത്രയാവും അത്. ഇതിനു മുമ്പ് നടന്ന രഥയാത്രകളൊക്കെ ജനങ്ങളെ ഭിന്നിപ്പിക്കാനാണ് ഇടയാക്കിയതെങ്കിൽ ഈ യാത്ര അവരെ ഒന്നിപ്പിക്കുകയാണ്. ഈ ലേഖനം അച്ചടിച്ചുവരുമ്പോഴേക്കും മഹാത്മാ ഗാന്ധിയുടെ രക്തസാക്ഷിത്വ ദിനത്തിൽ യാത്ര ശ്രീനിഗറിൽ സമാപിച്ചിരിക്കും. കഴിഞ്ഞ വർഷം സെപ്റ്റംബർ




7 ന് കന്യാകുമാരിയിൽ നിന്നാരംഭിച്ച യാത്ര 13 സംസ്ഥാനങ്ങൾ കടന്നാണ് ജമ്മു കശ്മീരിൽ എത്തി സമാപിക്കുന്നത്. 5 മാസം കൊണ്ട് 3570 കിലോമീറ്റർ കാൽനടയായി യാത്ര ചെയ്താണ് രാഹുൽ ഗാന്ധിയും നൂറ് സംഘാംഗങ്ങളും ശ്രീനഗറിൽ ദേശീയ പതാക ഉയർത്തുന്നത്.

യാത്ര ആരംഭിച്ചപ്പോൾ പരിഹാസത്തോടെ കണ്ടത് ബിജെപിയും കേരളത്തിലെ സിപിഎമ്മും ആയിരുന്നു. രണ്ടു കൂട്ടർക്കും അതിന് ന്യായീകരണവുമുണ്ട്. ബിജെപിയെ സംബന്ധിച്ചിടത്തോളം അവർ ഹിന്ദുത്വ എന്ന ആശയത്തി ലൂന്നി രാജ്യത്തെ ഒന്നിപ്പിക്കാൻ ശ്രമിക്കുന്നു എന്ന അവകാശ വാദമാണുള്ളത്. അതിനുപകരം എല്ലാവരെയും ഒന്നിപ്പിക്ക ലിന്റെ സന്ദേശവുമായി വരുന്ന യാത്ര അവരുടെ താൽപര്യ ങ്ങൾക്കു വിരുദ്ധമാണ്. ബിജെപി എതിർക്കുന്നതും പരിഹസിക്കുന്നതും സ്വാഭാവികമാണ്. എന്നാൽ സിപിഎ മ്മിനെ സ്വാധീനിച്ച പ്രശ്നം അതല്ല. ഇന്ത്യ എന്ന മഹാരാജ്യത്ത് സിപിഎം എന്ന പാർട്ടിക്ക് എന്തെങ്കിലും അസ്തിത്വം ഉള്ളത് കേരളത്തിലാണ്. കേരളത്തിലെ തങ്ങളുടെ താൽപര്യങ്ങൾക്ക് ജോഡോ യാത്ര വിഘാത മാകുമോ എന്ന ആശങ്കയിൽ നിന്നാണ് സിപിഎം കേന്ദ്രങ്ങൾ ജോഡോ യാത്ര നയിക്കുന്ന രാഹുലിനെ പരിഹസിക്കാൻ ശ്രമിച്ചത്. വയനാട് എംപി, വയനാട്ടിലെ പ്രധാനമന്ത്രി, ജോഡോ യാത്ര എത്ര നാൾ, രാഹുൽ മുങ്ങുമോ, കണ്ടെയ് നർ യാത്ര തുടങ്ങിയ പരിഹാസങ്ങൾ ഉതിർത്തത് സിപിഎം പ്രൊഫൈലുകൾ ആയിരുന്നു.

പക്ഷേ ഇത്തരം പരിഹാസങ്ങൾക്കൊന്നും മറുപടി പറഞ്ഞില്ലെന്നു മാത്രമല്ല, കേരളത്തിനുള്ളിൽ സിപിഎമ്മിന് മറുപടി നൽകാൻ പോലും രാഹുൽ മെനക്കെട്ടുമില്ല. എന്നാൽ ബിജെപിക്കെതിരെ ശക്തമായ കടന്നാക്രമണം നടത്തുകയും ചെയ്തു. യാത്രയിൽ രാഷ്ട്രീയത്തിനുപരി ഐക്യത്തിന്റെ സന്ദേശം നൽകാനാണു താൻ ശ്രമിക്കുന്നതെന്നു പറഞ്ഞ രാഹുൽ ഗാന്ധി വെറുപ്പിന്റെ രാഷ്ട്രീയം ഉപേക്ഷിക്കാൻ ആഹ്വാനം ചെയ്യുകയും ചെയ്തു. രാഹുൽ എന്ന വ്യക്തിയുടെ രൂപാന്തരത്തിന്റെ കഥ കൂടിയാണ് ജോഡോ യാത്ര എന്നു പറയാതെ വയ്യ. രാഹുൽ ഗാന്ധി എന്ന വ്യക്തി ഇന്ത്യയുടെ രാഷ്ട്രീയ രംഗത്തേക്ക് കടന്നുവരുന്നത് രാജീവ് ഗാന്ധിയുടെ മകൻ എന്ന പ്രതിച്ഛായയിൽ തന്നെയായിരുന്നു. അന്ന് ഇന്ത്യ ഭരിക്കുന്നത് കോൺഗ്രസ് നേതൃത്വം നൽകുന്ന യുപിഎ സർക്കാർ ആയിരുന്നെങ്കിലും മന്ത്രിയാകാനുള്ള ക്ഷണം പോലും അദ്ദേഹം നിരസിച്ചു. അതിനുമപ്പുറം ഇന്ത്യൻ രാഷ്ട്രീയം പഠിക്കാനാണ് അദ്ദേഹം ശ്രമിച്ചതെന്നു തോന്നുന്നു. എന്നാൽ രണ്ടാം യുപിഎ സർക്കാരിനെതിരെ വിവിധ കോണുകളിൽ നിന്ന് ആക്രമണം ഉണ്ടാവുകയും അതിനെ പ്രതിരോധിക്കാൻ അവർക്കു കഴിയാതെ പോവു കയും ചെയ്തിടത്ത് ഇന്ത്യയുടെ രാഷ്ട്രീയ ചിത്രം തന്നെ മാറിമറിഞ്ഞു. നരേന്ദ്ര മോദിയുടെ നേതൃത്വത്തിൽ എൻഡിഎ സർക്കാർ അധികാരമേറുകയും 2019ൽ വീണ്ടും അധികാര ത്തിലെത്തുകയും ചെയ്തു. അധികാരമേറിയതു മുതൽ തന്നെ രാഹുൽ ഗാന്ധിയെ ഒന്നിനും കൊള്ളാത്ത ആളായി ചിത്രീകരിക്കുക എന്നതിൽ ബിജെപി വലിയ ശ്രദ്ധ കൊടുത്തു. അതിനായി പപ്പു എന്ന വിളിപ്പേര് നൽകുകയും ചെയ്തു. 2019ൽ നരേന്ദ്ര മോദിക്കെതിരെ ചൗക്കിദാർ ചോർ ഹേ എന്ന മുദ്രാവാക്യം ഉയർത്തി രാഹുൽ ഗാന്ധി വൻ പ്രചാരണം നടത്തിയെങ്കിലും പുൽവാമ ആക്രമണവും തുടർന്ന് പാക്കിസ്ഥാൻ അതിർത്തി കടന്നു നടത്തിയ സർജിക്കൽ സ്ട്രൈക്കും പ്രചാരണ വിഷയമാക്കി ബിജെപി വീണ്ടും അധികാരമേറുകതന്നെ ചെയ്തു.

ഇതിനിടയിൽ കോൺഗ്രസ് വല്ലാതെ ശോഷിക്കുകയും ചെയ്തു. അരുണാചലിൽ എംഎൽഎ മാരെ ഒന്നടങ്കം വിലയ്ക്കു വാങ്ങുന്നതു നോക്കിനിൽക്കേണ്ടി വന്നു. ഗോവയിലും അസമിലും ഏറ്റവും വലിയ ഒറ്റക്കക്ഷിയായിട്ടും എംഎൽഎ മാർ മറുകണ്ടം ചാടുന്നത് നോക്കിനിൽക്കേണ്ടി വന്നു. മധ്യപ്രദേശിലും കർണാടകയിലും അതുതന്നെ സംഭവിച്ചു. മഹാരാഷ്ട്രയിൽ സഖ്യകക്ഷി ഭരണം ബിജെപി അട്ടിമറിക്കുന്നതും നോക്കിനിൽക്കേണ്ടി വന്നു. പഞ്ചാബ് കൈയിൽ നിന്നു പോയി. ഹിമാചലിൽ തിരിച്ചുവന്നതു മാത്രമായി നേട്ടം. ഇതിനിടെ നേതാക്കളുടെ കൊഴിഞ്ഞു പോക്കും കാണേണ്ടി വന്നു. എന്നാൽ അത്തരം കൊഴിഞ്ഞു പോക്കിനോട് നിസംഗമായിട്ടാണ് രാഹുൽ പ്രതികരിച്ചത്. പോകാൻ തീരുമാനിച്ചവരെ പിടിച്ചുനിർത്താൻ ശ്രമിച്ചിട്ടു കാര്യമില്ലെന്ന രാഹുലിന്റെ തീരുമാനം ഏറെക്കുറെ ശരിയുമായിരുന്നു. ഇതിനിടയിൽ കോൺഗ്രസിന് പുതിയ പ്രസിഡന്റിനെയും കണ്ടെത്തി.

തീർത്തും സ്വതന്ത്രനായ രാഹുലിനെയാണ് പിന്നെ കണ്ടത്. ജോഡോ യാത്രയിലുടനീളം വൻതോതിൽ ജനം ഒഴുകിയെത്തി. ആദ്യഘട്ടത്തിൽ ഇത് കോൺഗ്രസിന്റെ മാത്രം പരിപാടിയെന്നു പലരും കണ്ടെങ്കിൽ പിന്നീട് സ്ഥിതി മാറി. സമൂഹത്തിന്റെ വിവിധ ശ്രേണികളിലുള്ളവർ രാഷ്ട്രീയം മറന്ന് യാത്രയിൽ അണിനിരന്നു തുടങ്ങി. അത് ശ്രദ്ധേയമായ മാറ്റം ആയിരുന്നു. കാരണം ബിജെപി എന്ന രാഷ്ട്രീയ കക്ഷി മുന്നോട്ടുവച്ച ഹിന്ദുത്വ എന്ന അജണ്ടയ്ക്കു ഭിന്നമായി ഒന്നിപ്പിക്കൽ എന്ന അജണ്ട മുന്നോട്ടുവയ്ക്കാൻ യാത്രയ്ക്കു കഴിഞ്ഞു എന്നതായിരുന്നു എല്ലാ വിഭാഗം ജനങ്ങളെയും ആകർഷിച്ചു തുടങ്ങിയത്. മുൻ സൈനികോദ്യോഗസ്ഥർ, സിവിൽ സർവീസ് ഉദ്യോഗസ്ഥർ തുടങ്ങിയവരൊക്കെ ജാഥയിൽ അണിചേർന്നു. രാഷ്ട്രീയ കക്ഷികളും യാത്രയിൽ അണിചേർന്നു.

എന്തായിരുന്നു ഈ യാത്രയിൽ ഉയർത്തിപ്പിടിച്ചത്. ഇന്ത്യ ഇന്ന് വല്ലാതെ വിഭജിതമായിരിക്കുന്നു. മത, ജാതി തലത്തിൽ വിഭജിതം. രാഷ്ട്രീയം എന്നത് വോട്ടുനേടാനും അധികാരമേറാനും മാത്രമുള്ള ഉപാധിയാകുമ്പോൾ അതിനായുള്ള വോട്ട് ബാങ്ക് സൃഷ്ടിക്കൽ മാത്രമാണ് ഇപ്പോൾ നടക്കുന്നത്. എന്നാൽ അതിനുമപ്പുറം ആദർശാത്മകവും എല്ലാവരെയും ഒന്നായി കാണുന്നതുമായ രാഷ്ട്രീയ സങ്കൽപം ഉരുത്തിരിഞ്ഞു വരേണ്ടതുണ്ട്. നാനാത്വത്തിൽ ഏകത്വമാണ് ഇന്ത്യയുടെ സവിശേഷത. എന്നാൽ ഇന്ന് അതിനുപകരം ഏകത്വം അടിച്ചേൽപിക്കാൻ ശ്രമിക്കുന്നു. ഇത്തരം ശ്രമങ്ങളെ മാറ്റിനിർത്തുകയും സ്നേഹത്തിലൂന്നിയ ഒരു ഇന്ത്യ കെട്ടിപ്പടുക്കുകയും വേണം. വിദ്വേഷത്തിനു പകരം സ്നേഹം. ഇതാണ് യാത്രയിലുടനീളം ഉയർത്തിപ്പിടിച്ചത്. രാജ്യം നേരിടുന്ന തൊഴിലില്ലായ്മ, വിലക്കയറ്റം തുടങ്ങിയ പ്രശ്നങ്ങളും യാത്രയിൽ ഉന്നയിച്ചു. ഈ ആശയങ്ങളുമായി ഇന്ത്യയുടെ ഒരറ്റത്തുനിന്ന് മറ്റേയറ്റം വരെ നടക്കുക എന്നത് സാധ്യമായ കാര്യമാണോ എന്നതായിരുന്നു ആദ്യ സന്ദേഹം. എന്നാൽ നടന്നുതന്നെ ആ സംശയം പരിഹരിച്ചു. കേരളവും കർണാടകവും പോലെ കോൺഗ്രസിനു സ്വാധീനമുള്ള സംസ്ഥാനങ്ങൾ കഴിഞ്ഞാൽ യാത്രയിൽ ആളുണ്ടാവുമോ? ആ സംശയത്തിനും പരിഹാരമായി. കശ്മീരിലും ജനം വൻതോതിൽ ജാഥയിൽ അണിചേരുന്നു. എന്നാൽ ഇതിനെ തിരഞ്ഞെടുപ്പ് രാഷ്ട്രീയവുമായി ബന്ധിപ്പിക്കാൻ രാഹുൽ തയാറായുമില്ല.

രാഹുൽ എന്ന രാഷ്ട്രീയക്കാരന്റെ രൂപാന്തരം തന്നെയാണ് കണ്ടത്. ആരൊക്കെയോ ചേർന്നു നിശ്ചയിച്ച പ്രതിച്ഛായയുടെ തടവറയിൽ നിന്ന് രാഹുൽ പുറത്തുകടന്നു. നിശ്ചയദ്യാർഢ്യമുള്ള, ഒളിച്ചോടാത്ത, നിലപാടുകളിൽ വെള്ളം ചേർക്കാത്ത മനുഷ്യനെന്ന പ്രതിച്ഛായയിലേക്ക് രാഹുൽ കടന്നു. തലവെട്ടിക്കളഞ്ഞാലും ആർഎസ്എസുമായി ഒത്തുതീർപ്പില്ല എന്ന പ്രഖ്യാപനം നടത്താൻ ഒരുപക്ഷേ ഇന്ന് ഇന്ത്യയിൽ മറ്റൊരു രാഷ്ട്രീയ നേതാവിനും ആവില്ല. ഒളിഞ്ഞും തെളിഞ്ഞും ബിജെപിയുമായി ബന്ധപ്പെട്ടവരാണല്ലോ ഭൂരിപക്ഷം രാഷ്ട്രീയ കക്ഷികളും. കോൺഗ്രസിൽ നിന്ന് ആളുകൾ കൊഴിഞ്ഞുപോകുന്നതിനെ രാഹുൽ നിസംഗമായി കണ്ടു എന്നു പറഞ്ഞതും വെറുതേയല്ല. പോകാൻ തീരുമാനിച്ചവർ കോൺഗ്രസിന്റെ ആശയാദർശങ്ങൾക്കപ്പുറം അധികാരത്തെ മാത്രം കാമിക്കുന്നവരാണ്. അവർ നിന്നതുകൊണ്ട് കോൺഗ്രസിന് പ്രത്യേകിച്ച് പ്രയോജനമൊന്നുമില്ല, ഗുലാം നബി ആസാദിനെപ്പോലെയുള്ളവർ കശ്മീർ രാഷ്ട്രീയത്തിലും ഇന്ത്യൻ രാഷ്ട്രീയത്തിലും സീറോ ആയി മാറുമ്പോൾ രാഹുലിന്റെ നിലപാട് ഏറെക്കുറെ ശരിയാണെന്നു വരുന്നു.

മൊത്തത്തിൽ പറയുമ്പോൾ ഭാരത് ജോഡോ യാത്ര കോൺഗ്രസിന് ഉണർവായി എന്നു നിസംശയം പറയാം. കോൺഗ്രസ് തകർന്നടിഞ്ഞു നാമാവശേഷമായി എന്നു പറയുന്നിടത്തുപോലും വൻതോതിൽ ജനം യാത്രയിൽ അണിചേർന്നു. ഒരുപക്ഷേ അധികാരത്തെ മാത്രം കാമിച്ച നേതാക്കളോടാവാം ജനം എതിർത്തത്. അടിത്തട്ടിൽ കോൺഗ്രസ് എന്ന വികാരം പേറുന്നവർ ഏറെയുണ്ട്. ഇന്ത്യയെ ഒന്നായി കാണാനും നയിക്കാനും ഇന്നും ശേഷിയുള്ളതായി കോൺഗ്രസ് മാത്രമേയുള്ളുവെന്ന് വലിയൊരു വിഭാഗം വിശ്വസിക്കുന്നതുകൊണ്ടുമാവാം. ഏതായാലും യാത്രയിലണിചേർന്ന ജനം അധികാര കാമികളല്ല. മറിച്ച് ഇന്ത്യയെന്ന വികാരം പേറുന്നവരാണ്. അതു തന്നെയാണ് യാത്രയുടെ വിജയവും. ഈ യാത്ര കൊണ്ട് അധികാരമേറുമെന്നു കരുതേണ്ടതില്ല. അധികാരം നേടാനായിരുന്നു ഈ യാത്രയെന്നു വിശ്വസിക്കുന്നതും ശരിയല്ല. മതം, ജാതി എന്നു മാത്രം പറയുന്നതിനപ്പുറം മനുഷ്യരെ കണ്ടെത്താൻ കൂടിയായിരുന്നു യാത്ര എന്നു പറയുന്നത് തെറ്റാവില്ല. അതുകൊണ്ടാണല്ലോ വിവിധ രാഷ്ട്രീയ കക്ഷികൾ ഇത്തരം യാത്രകളെപ്പറ്റി ചിന്തിച്ചു തുടങ്ങുന്നത്. മുമ്പ് കെ. ചന്ദ്രശേഖർ ഭാരത് യാത്ര നടത്തിയിരുന്നു. എന്നാൽ ഇടയ്ക്കിടെ മുടങ്ങിയും നിർത്തിവച്ചും ഒക്കെയായിരുന്നു ആ യാത്ര. അതിനുമപ്പുറമുള്ള നിശ്ചയദാർഢ്യം കൊണ്ടേ ഇത്തരത്തിൽ വലിയ ദൂരം നടക്കാനാവൂ എന്നതും ചിന്തനീയം. ഈ യാത്ര ബിജെപിയിലും മാറ്റം ഉണ്ടാക്കുമെന്നാണ് കരുതേണ്ടത്. വിഭജന രാഷ്ട്രീയം കൊണ്ടു മാത്രം കാര്യമില്ലെന്ന് അവരും തിരിച്ചറിയുന്നതുകൊണ്ടാണ് വിവിധ മതവിഭാഗങ്ങളെ അടുപ്പിച്ചു നിർത്താൻ അവരും ശ്രമിക്കുന്നത്. കേരളത്തിൽ ഇത്തരം നീക്കങ്ങൾ ഇപ്പോൾ കാണുന്നുണ്ട്. സ്വാഗതാർഹമായ മാറ്റം ആണത്. ആരും ആരുടെയും മുകളിലല്ല, താഴെയുമല്ല, എല്ലാവർക്കും തുല്യാവകാശമാണ് ഭരണഘടന വാഗ്ദാനം ചെയ്യുന്നത്. അതുറപ്പാക്കേണ്ടത് എല്ലാ രാഷ്ട്രീയ കക്ഷികളുടെയും ഉത്തരവാദിത്തമാണ് എന്നു കൂടി ചൂണ്ടിക്കാണിക്കുന്നു ജോഡോ യാത്ര. യാത്ര കശ്മീരിലെത്തിയപ്പോൾ കശ്മീരി പണ്ഡിറ്റുകളുടെ സംഘം എത്തി രാഹുലുമായി ചർച്ച നടത്താൻ തയ്യാറായി എന്നതിനും രാഷ്ട്രീയത്തിനപ്പുറമുള്ള മാനങ്ങളുണ്ട്.

**ഇനി എന്ത്**

ഇനി എന്ത് എന്നത് കോൺഗ്രസിനെ സംബന്ധിച്ചിടത്തോളം പ്രധാനമാണ്. എന്നാൽ ഇപ്പോഴും കോൺഗ്രസിന് ഈ യാത്രയുടെ സന്ദേശം ജനങ്ങളിലേക്ക് പൂർണമായി എത്തിക്കാൻ കഴിയുന്നില്ലെന്നത് ദൗർബല്യമാണ്. കോൺഗ്രസിലെ പ്രശ്നം മുകളിലേക്കു മാത്രം നോക്കുന്നവരാണ്. എന്നെ അവർ അംഗീകരിച്ച് സ്ഥാനം തരുമോ എന്നു മാത്രം



നോക്കുന്നവർ. അതുകൊണ്ട് നേതാവിന്റെ കണ്ണിൽപ്പെടാനുള്ള രാഷ്ട്രീയ പ്രവർത്തനം മാത്രമാണവർ നടത്തുന്നത്. അതിനുപകരം പ്രവർത്തിക്കുന്ന രാഷ്ട്രീയ കക്ഷിയുടെ ആശയാദർശം എന്താണെന്നു മനസ്സിലാക്കി പ്രാദേശിക തലത്തിൽ പ്രവർത്തിക്കാനും സ്വാധീനമുറപ്പിക്കാനും രാഷ്ട്രീയപ്രവർത്തകർക്കാവുന്നില്ല. ഇത് കോൺഗ്രസിനെ മാത്രമല്ല, എല്ലാ രാഷ്ട്രീയ കക്ഷികളെയും ബാധിച്ചുതുടങ്ങിയിട്ടുണ്ട്. രാഷ്ട്രീയം എന്നാൽ അധികാരം എന്നു മാത്രം മനസ്സിലാക്കുന്നതിന്റെ പ്രശ്നമാണ്. പണ്ട് ഉത്തരേന്ത്യയിൽ ഏറെ പറഞ്ഞുകേട്ട ആയാ റാം, ഗയാ റാം രാഷ്ട്രീയം ഇന്ന് ഇന്ത്യയൊട്ടാകെ വ്യാപിച്ചിരിക്കുന്നു. ഈ രാഷ്ട്രീയ സംസ്കാരം നിലനിന്നാൽ ഏതു വിധേനയും അധികാര സ്ഥാനങ്ങൾ കൈയടക്കിവയ്ക്കുന്ന ഒരു ചെറുവിഭാഗത്തിന്റേതു മാത്രമായി രാഷ്ട്രീയം മാറും. അതിനുമപ്പുറം സ്വാതന്ത്ര്യസമരകാലത്തേതെന്നപോലെയുള്ള രാഷ്ട്രീയം ഇന്ത്യൻ മണ്ണിന് ആവശ്യമാണെന്ന തിരിച്ചറിവും ഈ യാത്ര നൽകുന്നു. സ്വാതന്ത്ര്യ സമരത്തിനിറങ്ങിയവരുടെയെല്ലാം ലക്ഷ്യം സ്വതന്ത്ര ഇന്ത്യയായിരുന്നു. എന്നാൽ അതിനൊപ്പം അവർ ഖാദി പ്രസ്ഥാനം, ഹിന്ദി പ്രസ്ഥാനം, അയിത്തോച്ചാടന പ്രസ്ഥാനം തുടങ്ങി വിവിധങ്ങളായ പ്രവർത്തനങ്ങളിലൂടെ ജനങ്ങളുടെ ജീവിതത്തിലും പരിവർത്തനം ഉണ്ടാക്കാൻ ശ്രമിച്ചു. അതുപോലെ കാലമാവശ്യപ്പെടുന്ന നവീനാശയങ്ങളുമായി ആരെങ്കിലും രംഗത്തുവന്നാൽ ജനം അണിചേരും എന്നു മനസ്സിലാക്കാനും ഭാരത് ജോഡോ യാത്ര സഹായിച്ചു എന്നു പറഞ്ഞാൽ അതിശയോക്തിയല്ല. ഇത്തരത്തിൽ വിവിധ തലങ്ങളിൽ ഈ യാത്രയെ വായിക്കാൻ കഴിയണം. പക്ഷേ, അതിന് കഴിയുന്നവരാരുണ്ട് എന്നതാണ് ചോദ്യം. അതു മാത്രമാണ് ചോദ്യം. കണ്ണുകാണാത്തവർ ആനയെ കണ്ടതുപോലാവരുത് കാര്യങ്ങൾ. അത്രേയുള്ളു.

**സംഘാടനം**

3572 കിലോമീറ്റർ നീളുന്ന ഒരു പദയാത്ര സംഘടിപ്പിക്കുക അത്ര എളുപ്പമല്ല. യാത്രയിൽ പങ്കെടുക്കുന്നവരുടെ താമസം, സുരക്ഷിതത്വം, ജനപങ്കാളിത്തം തുടങ്ങി എല്ലാ കാര്യങ്ങളും ഉറപ്പുവരുത്തേണ്ടതുണ്ട്. ഇക്കാര്യത്തിൽ പേരെടുത്ത് പറയേണ്ടത് എഐസിസി പ്രസിഡന്റ് മല്ലികാർജുൻ ഖാർഗേ, എഐസിസി ജനറൽ സെക്രട്ടറിമാരായ കെ.സി. വേണുഗോപാൽ, ജയറാം രമേഷ്, ദിഗ് വിജയ് സിങ് എന്നിവരെയാണ്. സിപിഎം ഒഴികെ മിക്കവാറും രാഷ്ട്രീയ കക്ഷികളെ ജാഥയിൽ പങ്കെടുപ്പിക്കാൻ അവർക്കു കഴിഞ്ഞു. കോവിഡ് ഭീഷണി ഉയർത്തി യാത്ര നിർത്തിവയ്പിക്കാനും ഭീകരാക്രമണത്തിന്റെ പേരിൽ യാത്ര കാറിലാക്കാനും ഉള്ള ശ്രമങ്ങളെ അവർ മറികടന്നു. അഭിനന്ദിക്കുക തന്നെ വേണം.

**മേമ്പൊടി**

കലോത്സവങ്ങൾ ശ്രദ്ധേയമായത് അതിലെ പങ്കാളിത്തം കൊണ്ടും അതിലവതരിപ്പിക്കുന്ന കലകളുടെ വൈവിധ്യം കൊണ്ടുമായിരുന്നു. എന്നാൽ ഇത്തവണ ശ്രദ്ധ നേടിയത് പഴയിടത്തിന്റെ പാചകത്തിന്റെ പേരിലായിരുന്നു. പഴയിടം മോഹനൻ നമ്പൂതിരി 16 വർഷമായി കലോത്സവങ്ങളിൽ പാചകം ചെയ്യുന്നു. അത് ടെൻഡറിലൂടെ നേടിയെടുക്കുന്ന




അവകാശം. അദ്ദേഹത്തെ മാറ്റുന്നതിൽ തെറ്റൊന്നുമില്ല. പക്ഷേ, അത് നിയമപരമായി മാത്രം വേണം, പക്ഷേ, ഏതോ ഒരു അധ്യാപകൻ അതിൽ ജാതി വിവേചനം ഉന്നയിക്കുന്നു. ബിരിയാണി കൊടുത്താലെന്തെന്നു ചോദിക്കുന്നു. ഇനി ബിരിയാണിയും കൊടുക്കുമെന്ന് മന്ത്രി വി. ശിവൻകുട്ടി പറയുന്നു. ജാതി, മതം തിരിഞ്ഞ് കേരളം സംവദിച്ചു. ബുദ്ധിജീവിയുടെ റോൾ കഴിഞ്ഞു എന്നു വിചാരിച്ചതാണ്. പക്ഷേ, തീരുന്നില്ല. പ്യൂർ വെജിറ്റേറിയൻ റസ്റ്ററന്റിൽ കൊടുക്കുന്ന മസാല ദോശയും ജാതി ഉത്പന്നമാണത്രേ. ഭരണഘടനാവിരുദ്ധമാണത്രേ. ഒന്നും പറയാനില്ല. ഇതുകൊണ്ടായിരിക്കും ഇവരെ ഒക്കെ ബുദ്ധിജീവികൾ എന്നു വിളിക്കുന്നത്. ഒരു കപ്പ നടേണ്ടത് എങ്ങനെയെന്നുപോലും അറിയാത്ത ബുദ്ധിജീവികൾ. പഴയിടം പോയി പുതിയിടം വരും. പക്ഷേ, ഭക്ഷണച്ചെമ്പിൽ നിക്ഷേപിച്ച ജാതിവെറിയെ എന്തും ചെയ്യുമെന്ന ചോദ്യം ഉത്തരമില്ലാതെ അവശേഷിക്കും.

ഉപകാരസ്മരണ



ഒരു വിശ്വാസി

സാമൂഹികം





# സ്പെഷൽ മാര്യേജ് ആക്ട്
## അപാകതകളും പരിഹാരങ്ങളും

**റവ. ഡോ. മൈക്കിൾ പുളിക്കൽ**
സെക്രട്ടറി, കെസിബി സി ജാഗ്രതാ കമ്മീഷൻ

സ്പെഷൽ മാര്യേജ് ആക്ട് പ്രകാരം രജിസ്റ്റർ ചെയ്യപ്പെടുന്ന വിവാഹങ്ങളുടെ സുതാര്യത ഉറപ്പുവരുത്തുകയും അപാകതകൾ പരിഹരിക്കുകയും വേണം.

ഇന്ത്യയിൽ മതവ്യത്യാസമില്ലാതെ പ്രായപൂർത്തിയായ സ്ത്രീക്കും പുരുഷനും സ്വതന്ത്രമനസോടെ വിവാഹിത രാകാൻ അനുവാദം നൽകുന്ന നിയമമാണ് സ്പെഷൽ മാര്യേജ് ആക്ട് 1954. രജിസ്ട്രേഷൻ വകുപ്പിനു കീഴിലുള്ള രജിസ്ട്രാർ ഓഫീസുകളിലാണ് ഈ നിയമപ്രകാരമുള്ള വിവാഹരജിസ്ട്രേഷൻ നടക്കുന്നത്. ഏതൊരു സംസ്ഥാന ത്തെയും ഏതെങ്കിലും ഒരു രജിസ്ട്രാർ ഓഫീസിൻറെ പരിധിയിൽ മുപ്പത് ദിവസമെങ്കിലും താമസിച്ചതായി തെളിയിക്കുന്ന രേഖഹാജരാക്കിയാൽ വിവാഹ രജിസ്ട്രേ ഷനുള്ള അപേക്ഷ സമർപ്പിക്കാവുന്നതാണ്. തുടർന്ന് 30 ദിവസത്തെ നോട്ടീസ് പിരീഡിന് ശേഷം വിവാഹം രജിസ്റ്റർ ചെയ്യാം. ആ ഒരു മാസം രജിസ്ട്രാർ ഓഫീസിന്റെനോട്ടീസ് ബോർഡിൽ വിവാഹ അറിയിപ്പ് പതിച്ചിരി ക്കും. പ്രസ്തുത നോട്ടീസ് ബോർഡ് ആർക്കും പരിശോധിക്കാവുന്നതാണ്.

രജിസ്ട്രേഷൻ നടപടിക്രമങ്ങൾ പരിഷ്കരിക്കപ്പെടു കയും കംപ്യൂട്ടറൈസേഷൻ നടപ്പാവുകയുംചെയ്തു കഴിഞ്ഞപ്പോൾ മുതൽ, വിവാഹിതരാകാൻ ഉദ്ദേശി ക്കുന്നവർക്ക് വിവാഹ രജിസ്ട്രേഷനുള്ളഅപേക്ഷകൾ ഓൺലൈനിൽ സമർപ്പിക്കാം. രജിസ്ട്രാർ ഓഫീ സുകളിലെ നോട്ടീസ് ബോർഡുകളിൽവിവാഹ അറി യിപ്പുകൾ പതിക്കുന്നതോടൊപ്പം തന്നെ, രജിസ്ട്രേഷ ൻ വകുപ്പിൻറെ വെബ്സൈറ്റിലും പരസ്യപ്പെടുത്തുന്ന പതിവ് ഉണ്ടായിരുന്നു. എന്നാൽ, 2020 ജൂലൈയിൽ രജിസ്ട്രേഷൻ വകുപ്പ്മന്ത്രിയുടെ ഓഫീസിൽ നിന്ന് ഇറങ്ങിയ ഉത്തരവ് പ്രകാരം അത് നിർത്തലാക്കി. തങ്ങളുടെ സ്വകാര്യവിവരങ്ങൾ ദുരുപയോഗിക്കപ്പെടുന്നു എന്ന ആരോപണം ഉയർത്തി കോഴിക്കോട് സ്വദേശി കളായആതിര-ഷമീം ദമ്പതികൾ അന്നത്തെ രജിസ്ട്രേഷൻ വകുപ്പ് മന്ത്രി ജി. സുധാകരനു നൽകിയ പരാതിയെ തുടർന്നായിരുന്നു അത്.

തുടർന്ന് 30 ദിവസം നോട്ടീസ് പതിക്കുന്ന പതിവ് നിർത്തലാക്കണമെന്ന ആവശ്യവുമായി ഇതേവ്യക്തികൾ സുപ്രീംകോടതിയെ സമീപിക്കുകയും സുപ്രീംകോടതി ആവശ്യം തള്ളുകയുംചെയ്തിരുന്നു. ഇന്ത്യൻ ഭരണഘടന യുടെ ആർട്ടിക്കിൾ 14, 15, 21 എന്നിവയുടെ ലംഘനമാണ് സ്വകാര്യ വിവരങ്ങൾ പരസ്യപ്പെടുത്തുന്നത് എന്നായിരുന്നു വാദം. എന്നാൽ, കുട്ടികൾ ഒളിച്ചോടി വിവാഹം കഴിക്കുന്ന സാഹചര്യം ഉണ്ടായാൽ ആ വിവരങ്ങൾ മാതാപിതാക്കൾക്ക് അറിയേണ്ടതില്ലേ എന്ന് സുപ്രിംകോടതി ചോദിക്കുക യുണ്ടായി. ഒരു ഭർത്താവോ ഭാര്യയോ ആണ് ഇത്തരത്തിൽ മറ്റൊരു വ്യക്തിയോടൊപ്പം വിവാഹിതരാകുന്നതെങ്കിൽ എങ്ങനെയാണ് മറ്റൊരു വ്യക്തി ഇതറിയുന്നതെന്നും സുപ്രീംകോടതി ചോദിച്ചു. വ്യവസ്ഥകൾ നേരിട്ടു ബാധിക്കാത്ത വ്യക്തി നൽകുന്ന ഹർജിയെ പൊതുതാത്പര്യ ഹർജിയായി കണക്കാക്കാൻ കഴിയില്ലെന്ന കാരണവും പരാതി തള്ളു ന്നതിന് കാരണമായി കോടതി പറയുകയുണ്ടായി. കർണാടക, ഡൽഹി, അലാഹാബാദ് തുടങ്ങിയ ഹൈക്കോടതികളിലും കഴിഞ്ഞ രണ്ടുവർഷങ്ങൾക്കിടെ വിവാഹ നോട്ടീസ് സംബന്ധി ച്ചുള്ള ഹർജികൾ പരിഗണനയ്ക്ക് എത്തുകയുണ്ടായിട്ടുണ്ട്.

**പ്രണയക്കെണികളും വിവാഹപരസ്യങ്ങളും**

പ്രണയക്കെണികളെ തുടർന്നുള്ള വിവാഹങ്ങൾ കേ രളത്തിൽ ധാരാളമായി നടക്കുന്നതായി വിവിധസംഭ വങ്ങൾ



സാക്ഷ്യപ്പെടുത്തുന്നുണ്ട്. മാതാപിതാക്കൾ അറിയാതെ നടക്കുന്ന വിവാഹരജിസ്ട്രേഷനുകളും അതിനായുള്ള ശ്രമങ്ങളും കഴിഞ്ഞ ഏതാനും മാസങ്ങൾക്കിടയിൽ പലത് നടന്നിട്ടുള്ളതായി വ്യക്തമാണ്. അപൂർവമായെങ്കിലും ചില വിവാഹശ്രമങ്ങൾ പരാജയപ്പെട്ടിട്ടുള്ളതിനു കാരണം വിവാഹ നോട്ടീസുകൾ പുറത്തെത്തിയതുവഴി കുടുംബാംഗങ്ങൾ വിവരമറിഞ്ഞതാണ്. ഇത്തരത്തിൽ മാതാപിതാക്കൾ അറിയാതെ രഹസ്യമായി വിവാഹങ്ങൾ രജിസ്റ്റർ ചെയ്യപ്പെടുന്ന സാഹചര്യം ഇന്ന് കേരളത്തിലുണ്ട്. ഈ സാഹചര്യം പരിഗണിച്ചുകൊണ്ട് കൂടുതൽ ജാഗ്രത പുലർത്തേണ്ട ഭരണ കൂടവും രജിസ്ട്രേഷൻ വകുപ്പും പലതും കണ്ടില്ലെന്നു നടിക്കുകയാണ്.

രജിസ്ട്രാർ ഓഫീസുകളിലെ വിവാഹപരസ്യങ്ങൾ രഹസ്യവിവാഹങ്ങൾക്ക് തിരിച്ചടിയാകുന്നുഎന്നതാ ണ് ഈ വിഷയത്തിൽ കോടതികളിലെത്തുന്ന ഹർജികൾക്ക് പിന്നിലെ പ്രധാന കാരണം എന്നു വ്യക്തം. 'ലൗജിഹാദ്' ആരോപണം ഉയർത്തി വ്യക്തിഹത്യ നടത്തുകയും സോഷ്യൽമീഡിയയിൽ സ്വകാര്യ വിവരങ്ങൾ പ്രചരിപ്പിക്കപ്പെടുകയും ചെയ്യുന്നു എന്നുള്ളതാ ണ് കോടതികളിൽ ഉയർന്നിട്ടുള്ള പ്രധാന വാദം. യഥാർഥ പ്രണയവിവാഹങ്ങൾ ഉണ്ട് എന്ന യാഥാർഥ്യത്തെ അംഗീകരിക്കുമ്പോൾ തന്നെ, പ്രണയക്കെണികളും രഹസ്യവിവാഹങ്ങളും ധാരാളമായി നടക്കുന്നു എന്നുവരുമ്പോൾ ഇത്തരം വാദങ്ങളേക്കാൾ മുഖ്യമാണ് വിവാഹത്തിന് രഹസ്യ സ്വഭാവം പാടില്ല എന്ന നിലപാട്.

2021 ഫെബ്രുവരിയിൽ സമാനമായ ഒരു കേസിനോടനുബന്ധിച്ച് കേന്ദ്രസർക്കാർ ഡൽഹി ഹൈക്കോടതിയെ അറിയിച്ചത്, 30 ദിവസത്തെ .നോട്ടീസ് പിരീഡ് നിർബന്ധമാണ് എന്നാണ്. അതിനെതിരായ ഹർജി തള്ളണമെന്നും കേന്ദ്രസർക്കാർ ആവശ്യപ്പെടുകയുണ്ടായി. 30 ദിവസത്തിനുള്ളിൽ ആരെങ്കിലും വിവാഹത്തിന് എതിർപ്പ് പ്രകടിപ്പിക്കുന്ന പക്ഷം, അന്വേഷണം പൂർത്തിയാകുന്നതുവരെ വിവാഹം രജിസ്റ്റർ ചെയ്യില്ലെന്നും കേന്ദ്ര നിയമ മന്ത്രാലയം അറിയിച്ചു.

അതേസമയം, കേരളത്തിൻെറ പശ്ചാത്തലത്തിൽ ഈ നിബന്ധനയെ തന്ത്രപൂർവം മറികടക്കാനുള്ള ശ്രമങ്ങളും സംശയിക്കാവുന്നതാണ്. ഏതാനും ആഴ്ചകൾക്കു മുമ്പ് പത്തനംതിട്ട സ്വദേശികളായരണ്ടു വ്യക്തികളുടെ വിവാഹം കാസർഗോഡ്, ബദിയടുക്ക സബ് രജിസ്ട്രാർ ഓഫീസിൽ രജിസ്റ്റർ ചെയ്തതായി റിപ്പോർട്ട് ചെയ്യപ്പെട്ടത് ഉദാഹരണമാണ്. 30 ദിവസമെങ്കിലും ഒരു രജിസ്ട്രാർ ഓഫീസിൻെറ പരിധിയിൽ താമസിക്കുന്നതായി രേഖ സമർപ്പിക്കുന്ന പക്ഷം, ആ രജിസ്ട്രാർ ഓഫീസിൽ വിവാഹം രജിസ്റ്റർ ചെയ്യാൻ കഴിയും എന്ന സാധ്യത ദുരുപയോഗിക്കപ്പെടുന്നുണ്ട് എന്നു സംശയിക്കാവുന്നതാണ്. പാലക്കാട്ട് നടന്ന മറ്റൊരു സംഭവത്തിൽ ഒരു റിസോർട്ടിൽ വച്ച് വിവാഹം നടന്നതായി പഞ്ചായത്ത് പ്രസിഡൻറ് വ്യാജ റിപ്പോർട്ട് നൽകിയതാണ് വിവാദമായി മാറിയത്. ഇവയെല്ലാം രഹസ്യ വിവാഹങ്ങൾക്ക് ഉദാഹരണങ്ങൾ കൂടിയാണ്.

**അടിയന്തര ഇടപെടലുകൾ ആവശ്യം**

എണ്ണമറ്റ ആരോപണങ്ങൾ ഉയരുകയും നിരവധി എണ്ണം ചതികളും വഞ്ചനകളുമാണ് എന്നു വ്യക്തമാവുകയും സ്പെഷൽ മാര്യേജ് ആക്ടിലെ പഴുതുകൾ ദു രുപയോഗിക്കുന്നതായി സംശയിക്കപ്പെടുകയും രഹസ്യ വിവാഹങ്ങളുടെ എണ്ണം വർധിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ സർക്കാർ യുക്തമായ ഇടപെടലുകൾ നടത്തേണ്ടത് ആവശ്യമാണ്. വിവാഹം രജിസ്റ്റർ ചെയ്യാനായി അപേക്ഷ സമർപ്പിച്ച വിവരം മാതാപിതാക്കൾ അറിഞ്ഞിട്ടുണ്ട് എന്നു ഉറപ്പുവരുത്താൻ ആവശ്യമായ നടപടികൾ സ്വീകരിക്കണം.

വ്യക്തി സ്വാതന്ത്ര്യം എന്ന വാദം ഉയർത്തുമ്പോഴും പതിനെട്ട് വയസുവരെ പരിപാലിച്ച മാതാപിതാക്കൾക്കുള്ള അവകാശം ലംഘിക്കപ്പെടുന്നില്ല എന്നുള്ളതു കൂടി ഉറപ്പുവരുത്തേണ്ടതുണ്ട്.

പ്രണയക്കെണികളെ തുടർന്നുള്ള വിവാഹങ്ങൾ, മതം മാറ്റങ്ങൾ, ഏറെ വൈകാതെയുള്ള വിവാഹമോചനങ്ങൾ, വിവാഹത്തെ തുടർന്നുള്ള ആത്മഹത്യകൾ തുടങ്ങിയവ വർധിക്കുന്നു എന്നതിനർഥം ഇവിടെ വഞ്ചിക്കപ്പെടുന്ന പെൺകുട്ടികളുടെ എണ്ണം കൂടിക്കൊണ്ടിരിക്കുന്നു എന്നു തന്നെയാണ്. ക്രിമിനൽ പശ്ചാത്തലമുള്ളവരും മയക്കുമരുന്ന് മാഫിയയുമായി ബന്ധമുള്ളവരും പ്രണയക്കെണികളൊരുക്കി പെൺകുട്ടികളെ വശത്താക്കുന്നതിൻെറ സൂചനകളാണ് വിവിധ വാർത്തകളുടെ രൂപത്തിൽ നാം കണ്ടുകൊണ്ടിരിക്കുന്നത്.

മയക്കുമരുന്ന് പിടിക്കപ്പെടുന്ന നിരവധി കേസുകളിൽ പ്രണയവിവാഹിതരായ പെൺകുട്ടികളും സംഘത്തിൽ ഉൾപ്പെട്ടിട്ടുള്ളതായി റിപ്പോർട്ടുകളുണ്ട്. ഈ പശ്ചാത്തലത്തിൽ, വിവാഹിതരാകുന്നവർക്ക് പോലീസ് വെരിഫിക്കേഷൻ നിർബന്ധമാക്കാൻ സർക്കാർ തയാറാകണം. ഓൺലൈൻ വഴി വിവാഹ അറിയിപ്പ് നൽകേണ്ടതില്ല എന്ന രജിസ്ട്രേഷൻ വകുപ്പിൻെറ ഉത്തരവ് പിൻവലിക്കുകയും ആ പതിവ് പുനരാരംഭിക്കുകയും വേണം. അത്യന്തം ഗൗരവതരമായ ഈ സാഹചര്യത്തെ ഉചിതമായ പ്രാധാന്യത്തോടെ പരിഗണിക്കുകയും കുറ്റമറ്റ രീതിയിൽ വിവാഹങ്ങൾ രജിസ്റ്റർ ചെയ്യപ്പെടുന്നു എന്നത് ഉറപ്പുവരുത്തുകയും ചെയ്യാൻ സർക്കാർ തയാറാകണം.

വിദ്യാഭ്യാസം

# വിദേശ സർവ്വകലാശാലകൾക്ക് പരവതാനി തയ്യാർ






ഡോ. റൂബിൾ രാജ്

2020 ലെ ദേശീയ വിദ്യാഭ്യാസ നയത്തിന്റെ (NEP 2020) ചുവടുപിടിച്ച്, ഇന്ത്യയിലെ ഉന്നത വിദ്യാഭ്യാസ സമ്പ്രദായം രാജ്യാന്തരവൽക്കരിക്കുക എന്ന ഉദ്ദേശ്യത്തോടെ യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മീഷൻ (UGC) കരടു നയരേഖ (University Grants Commission Setting up and Operation of Campus of Foreign Higher Educational Institutions in India Regulations, 2023) പ്രസിദ്ധീകരിച്ചതാണ് ഈ രംഗത്തെ ചൂടുള്ള വാർത്ത. എന്നാൽ ഇത് തികച്ചും അപ്രതീക്ഷിതമായ വാർത്തയല്ലതാനും. ഇന്ത്യയുടെ 'വിശ്വഗുരു' സ്ഥാനം തിരികെ പിടിക്കുവാനും, ഇന്ത്യയെ ആഗോളപഠന ലക്ഷ്യ കേന്ദ്രമാക്കുവാനും ഉതകുന്ന രീതിയിൽ ഇന്ത്യയിലെ മികച്ച സർവ്വകലാശാലകളെ വിദേശത്ത് കാമ്പസ് തുറക്കുവാനും, മുന്തിയ വിദേശ സർവ്വകലാശാലകളെ ഇന്ത്യയിൽ പ്രവർത്തിക്കുവാൻ അനുവദിക്കുവാനുമുള്ള നയം NEP 2020 ന്റെ ഭാഗംതന്നെ ആയിരുന്നു.

ഇന്ത്യയിലെ സ്വയംഭരണ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കുള്ള പ്രത്യേക നിയന്ത്രണ, ഭരണക്രമമായിരിക്കും വിദേശ സർവ്വകലാശാലാകൾക്കും ബാധകമായിരിക്കുക എന്നത് കരടു നയരേഖ വ്യക്തമാക്കുന്നുണ്ട്.

**ലക്ഷ്യം**: ഉന്നത വിദ്യാഭ്യാസത്തിന് അന്താരാഷ്ട്ര മാനം നൽകുക, തങ്ങൾക്ക് താങ്ങാവുന്ന ഫീസിൽ വിദ്യാർത്ഥികൾക്ക് വിദേശ ബിരുദങ്ങൾ ലഭ്യമാക്കുക, ഒപ്പം ഇന്ത്യയെ ആകർഷകമായ അന്താരാഷ്ട്ര പഠന ദിശാകേന്ദ്രമാക്കുക എന്നീ ലക്ഷ്യങ്ങളാണ് കരടു രേഖയിൽ കാണാനാവുന്നത്.

**കോഴ്സുകൾ:** എല്ലാ വിഷയങ്ങളിലും ബിരുദ, ബിരുദാനന്തര, ഡോക്ടറൽ, പോസ്റ്റ് ഡോക്ടറൽ കോഴ്സുകളും മറ്റ് പ്രോഗ്രാമുകളും നടത്തി ഡിഗ്രി, ഡിപ്ലോമ, സർട്ടിഫിക്കറ്റ് മുതലായവ നൽകുവാനുള്ള അനുവാദമാണ് വിദേശ സർവ്വകലാശാലകൾക്ക് ലഭിക്കുക.

UGC യുടെ അംഗീകാരത്തോടെ മാത്രമേ വിദേശ സർവ്വകലാശാലകൾക്ക് ഇന്ത്യയിൽ കാമ്പസുകൾ ആരംഭിക്കാനാവൂ. അപേക്ഷിക്കുന്ന സമയത്ത് ലോകത്തിലെ മികച്ച 500 സർവ്വകലാശാലകളിലൂടെ പട്ടികയിൽ ഇടം പിടിച്ചിരിക്കണം, കൂടാതെ സ്വദേശത്ത് മികച്ചത് എന്ന ഖ്യാതിയും ഉണ്ടായിരിക്കണം.

ഇന്ത്യയിൽ കാമ്പസുകൾ ആരംഭിക്കുവാൻ ആഗ്രഹിക്കുന്ന വിദേശ സർവ്വകലാശാലകൾ നോൺ റീഫണ്ടബിൾ പ്രോസസിങ്ങ് ഫീസ് സഹിതം UGCക്ക് അപേക്ഷ സമർപ്പിക്കണം. കൂടാതെ സൗകര്യങ്ങൾ, ഫാക്കൽറ്റി, ഫീസ് ഘടന, അക്കാദമിക് പ്രോഗ്രാമുകൾ, കോഴ്സുകൾ, കരിക്കുലം, സാമ്പത്തികശേഷി മുതലായ കാര്യങ്ങളും യുജിസിയെ അറിയിക്കണം. ഇവയ്ക്കു പുറമേ, ഇന്ത്യയിൽ നൽകുന്ന വിദ്യാഭ്യാസത്തിന്റെ നിലവാരം, വിദേശത്തുള്ള പ്രധാന കാമ്പസിന്റേതിന് തുല്യമായിരിക്കുമെന്നും, ഇവിടെ നൽകുന്ന ബിരുദങ്ങൾ തുടർ വിദ്യാഭ്യാസത്തിനും, ഉദ്യോഗത്തിനും മറ്റെല്ലാ ആവശ്യങ്ങൾക്കും മെയിൻ കാമ്പസിൽ നിന്നു നൽകുന്ന ബിരുദത്തിന് സമമാണെന്നും ഉറപ്പുനൽകുന്ന ഒരു സാക്ഷ്യപത്രവും സമർപ്പിക്കേണ്ടതാണ്.

യുജിസി നിശ്ചയിക്കുന്ന ഒരു സ്റ്റാൻഡിങ്ങ് കമ്മറ്റിയായിരിക്കും വിദേശ സർവ്വകലാശാലകളുടെ സ്ഥാപനം, പ്രവർത്തനം എന്നിവ സംബന്ധിച്ച എല്ലാ കാര്യങ്ങളും പരിശോധിക്കുക. സ്റ്റാൻഡിങ്ങ് കമ്മിറ്റിയുടെ ശിപാർശ അനുസരിച്ച് രണ്ട് വർഷത്തിനുള്ളിൽ കാമ്പസ് തുടങ്ങുവാനുള്ള അംഗീകാരം UGC നൽകും. തുടക്കത്തിൽ 10 വർഷം പ്രവർത്തിക്കുവാനുള്ള അംഗീകാരമാണ് നൽകുക. തുടർ പ്രവർത്തനത്തിനുള്ള അംഗീകാരവും UGC ആണ് നൽകേണ്ടത്.

അതിഥി സർവ്വകലാശാലകൾക്ക് സ്വദേശി, വിദേശി വിദ്യാർത്ഥികളെ പ്രവേശിപ്പക്കാനാവശ്യമായ നടപടിക്രമവും, മാനദണ്ഡവും സ്വയം തീരുമാനിക്കാം. സുതാര്യവും, ന്യായവുമായ ഫീസ് ഘടനയും സ്വയം നിർണ്ണയിക്കാം. ഇത്തരം കാര്യങ്ങളെല്ലാം പ്രതിപാദിക്കുന്ന പ്രോസ്പെക്റ്റസ് പ്രവേശനത്തിന് 60 ദിവസം മുമ്പ് വെബ് സൈറ്റിൽ പ്രസിദ്ധീ

കരിക്കണം എന്ന നിബന്ധനയും കരട് രേഖയിൽ പരാമർശിക്കുന്നുണ്ട്. ആവശ്യക്കാർക്ക് മുഴുവനായോ ഭാഗികമായോ സ്കോളർഷിപ്പ് ഏർപ്പെടുത്തണമെന്നും നിഷ്കർഷിക്കുന്നുണ്ട്.

അദ്ധ്യാപക നിയമനത്തിനുള്ള സ്വാതന്ത്ര്യം അതിഥി സർവ്വകലാശാലക്കാണ്. അദ്ധ്യാപകരുടെ യോഗ്യത, ശമ്പള സ്കെയിൽ, സർവ്വീസ് നിബന്ധനകൾ എല്ലാം അവർക്ക് തീരുമാനിക്കാം. അദ്ധ്യാപകരുടെ യോഗ്യത മെയിൻ കാമ്പസിലെ അദ്ധ്യാപകർക്ക് തുല്യമായിരിക്കണം.

വിദേശ സർവ്വകലാശാലകൾക്ക് ഓൺലൈൻ കോഴ്സുകളോ, ഡിസ്റ്റൻസ് എജ്യുക്കേഷൻ കോഴ്സുകളോ നടത്തുവാൻ അനുവാദമില്ല. അവർ നൽകുന്ന ബിരുദങ്ങൾ ഇന്ത്യൻ സർവ്വകലാശാലകൾ നൽകുന്ന തത്തുല്യ ബിരുദങ്ങൾക്ക് സമമായിരിക്കണം. ഇന്ത്യയുടെ ദേശീയ താല്പര്യങ്ങൾക്ക് വിരുദ്ധമായ ഒരു പ്രോഗ്രാമുകളും നടത്തരുത്. മാതൃസ്താപനത്തിലേക്കോ മറ്റ് വിദേശ രാജ്യങ്ങളിലേക്കോ ഉള്ള റിക്രൂട്ടിങ്ങ് കേന്ദ്രമായി മാററുതെന്ന നിബന്ധനയും കരട് രേഖ മുമ്പോട്ടുവെയ്ക്കുന്നുണ്ട്. ഫെമാ (Foreign Exchange Management Act) അനുസരിച്ചാവണം സാമ്പത്തികകാര്യ ക്രയവിക്രയങ്ങൾ.

വിദ്യാർത്ഥികളുടെ താല്പര്യ സംരക്ഷണാർത്ഥം, ഒരു കോഴ്സോ, പ്രോഗ്രാമോ കാമ്പസോ യുജിസിയുടെ മുൻകൂട്ടി അനുവാദമില്ലാതെ അവസാനിപ്പിക്കുവാൻ വിദേശ സർവ്വകലാശാലക്ക് കഴിയില്ല. ഏതെങ്കിലും കാരണവശാൽ നിർത്തേണ്ടി വന്നാൽ തുടർപഠനത്തിനുള്ള സൗകര്യം വിദേശ സർവ്വകലാശാല ചെയ്തുകൊടുക്കേണ്ടതാണ്. ഈ നിബന്ധനകൾക്ക് വിരുദ്ധമായി പ്രവർത്തിച്ചാൽ സർവ്വകലാശാലയുടെ അംഗീകാരം സസ്പെൻഡ് ചെയ്യുവാനോ പിൻവലിക്കാനോ, പെനാൽറ്റി ചുമത്താനോ ഉള്ള അംഗീകാരം യുജിസിയിൽ നിക്ഷിപ്തമാണ്.

ഇന്ത്യയിലെ ഉന്നതവിദ്യാഭ്യാസ രംഗത്ത് ദൂരവ്യാപക പ്രത്യാഘാതങ്ങൾ സൃഷ്ടിക്കാവുന്നതാണ് വിദേശസർവ്വകലാശാലയുടെ കടന്നുവരവ്. ഇതിന് വഴിയൊരുക്കുന്ന കരട് വേണ്ടത്ര ഉൾക്കാഴ്ചയില്ലാതെയാണ് ചിട്ടപ്പെടുത്തിയിരിക്കുന്നത് എന്ന ആക്ഷേപം ഉന്നയിക്കാമെങ്കിലും ചില നല്ല വശങ്ങൾ കാണാതിരിക്കാനാവില്ല.

2030 ഓടെ ഉന്നത വിദ്യാഭ്യാസരംഗത്തെ GER (Gross Enrolment Ratio) 50 ശതമാനം ആക്കണമെന്ന ലക്ഷ്യം കൈവരിക്കണമെങ്കിൽ പുതിയ ധാരാളം സ്ഥാപനങ്ങൾ നാം ആരംഭിച്ചേ മതിയാവൂ. സർവ്വീസ് മേഖലയായ വിദ്യാഭ്യാസത്തിൽ നിന്ന് കേന്ദ്ര സംസ്ഥാന സർക്കാരുകൾ പിന്നോക്കം പോകുന്ന യാഥാർത്ഥ്യം നിലനിൽക്കുമ്പോൾ വിദേശ സർവ്വകാലശാലകളുടെ കടന്നുവരവ് ലക്ഷ്യം നേടുന്നതിന് സഹായകരമാകും. വിദേശ സർവ്വകലാശാലകൾക്ക് ബെഞ്ച് മാർക്കിങ്ങും ശാസ്ത്രീയമായ ഗുണനിലവാര മാനദണ്ഡങ്ങളും ഉള്ളതുകൊണ്ട്, നമ്മുടെ വിദ്യാർത്ഥികൾക്ക് ഗുണമേന്മയുള്ള വിദ്യാഭ്യാസം ലഭിക്കും എന്നതിൽ സംശയമില്ല. പ്രവാസവാസം കാംക്ഷിക്കുന്ന വിദ്യാർത്ഥികൾക്ക് വിദേശ സർവ്വകലാശാലകളുടെ ബിരുദം ഗുണകരമാവും.

ബ്യൂറോ ഓഫ് എമിഗ്രേഷന്റെ കണക്കനുസരിച്ച് 2022 നവംബർ 30 വരെ 6,48,678 ഇന്ത്യൻ വിദ്യാർത്ഥികളാണ് സ്റ്റുഡന്റ്സ് വിസായിൽ വിദേശത്ത് പോയിരിക്കുന്നത്. വിദേശത്ത് പഠിക്കുവാനും താമസിക്കുവാനുമുള്ള വലിയ തുക എജ്യൂക്കേഷൻ ലോണായി എടുത്താണ് കൂടുതൽ പേരും കടൽ കടന്നത്. അവരിൽ 25-30 ശതമാനത്തിനെങ്കിലും അത്രയും പണം മുടക്കാതെ സ്വദേശത്ത് അതേ ബിരുദം കരസ്ഥമാക്കാനാവും. കുറെ കുടുംബങ്ങളെങ്കിലും കടക്കെണിയിൽ നിന്ന് രക്ഷപ്പെടും.

വിദേശ സർവ്വകലാശാലകൾ കടന്നുവരുമ്പോൾ പിടിച്ചു നിൽക്കണമെങ്കിൽ ഇപ്പോഴുള്ള സ്ഥാപനങ്ങൾ അവരുടെ ഇൻഫ്റാസ്ട്രക്ച്ചർ വിപുലപ്പെടുത്തുകയും, ഗുണനിലവാരം ഉറപ്പാക്കുകയും വേണം. ചുരുക്കത്തിൽ ആരോഗ്യപരമായ മത്സരത്തിന് വഴിയൊരുങ്ങും. അനേകം വിദ്യാർത്ഥികൾക്ക് അതിന്റെ പ്രയോജനം ലഭിക്കും.

ഇന്ത്യയിലെത്തുന്ന വിദേശ സർവ്വകലാശാലകൾ തമ്മിലും മത്സരം കടുക്കും എന്നതുകൊണ്ട് ഏറ്റവും മികച്ച അദ്ധ്യാപകരും അതിനൂതന സൗകര്യങ്ങളും മുൻനിർത്തിയാവും അവർ പ്രവർത്തിക്കുക. കാലഘട്ടം ആവശ്യപ്പെടുന്ന കോഴ്സുകളും മുന്തിയ ലാബ് സൗകര്യങ്ങളും, വേഗതയും കൃത്യതയുമെല്ലാം അവയുടെ മുഖമുദ്രകളാവും. നമ്മുടെ വിദ്യാർത്ഥികൾ അതിന്റെയെല്ലാം പ്രയോജകരാകും.

അഞ്ച് പേരുടെയെങ്കിലും Ph.D വാർത്തകളില്ലാതെ ഒരു മലയാള പത്രവും ഇന്ന് പുറത്തിറങ്ങില്ല. അവരിലെ സമർത്ഥർക്ക് സ്വാശ്രയ കോളജിലെ മിനിമം വേതനത്തിൽ നിന്ന് മോക്ഷം പ്രാപിച്ച് വിദേശ സർവ്വകലാശാലകളിൽ ഇടം കണ്ടെത്താനാവും. അദ്ധ്യാപകരെ മാത്രമല്ലല്ലോ ജോലിക്കാവശ്യം. അനദ്ധ്യാപകരായും, സപ്പോർട്ടിങ്ങ് സ്റ്റാഫായും നിരവധിപേർക്ക് തൊഴിൽ ലഭിക്കാനുള്ള സാധ്യതയും ഉണ്ട്.

പുതിയ സർവ്വകലാശാലകളിൽ വിദേശികൾക്കൊപ്പമിരുന്ന് പഠിക്കുവാൻ സ്വദേശികൾക്കും അവസരമൊരുങ്ങും. അവിടെ മത്സരബുദ്ധിയും, സഹകരണവും സാംസ്കാരിക പകർത്തലും നടക്കും. നമ്മുടെ കുട്ടികളുടെ വ്യക്തിത്വ വളർച്ചക്കും, അഭിരുചിക്കും, കാഴ്ചപ്പാട് മാറ്റത്തിനുമൊക്കെ ഈ സഹപഠനം വഴി തുറക്കാം.

സമ്പന്ന രാജ്യങ്ങളിലേക്ക് വിദ്യാഭ്യാസത്തിനുവേണ്ടി പോകുവാൻ സാമ്പത്തിക സ്ഥിതി അനുവദിക്കാത്ത രാജ്യങ്ങളിലെ കുട്ടികൾക്ക് അവരുടെ സ്വപ്ന സർവ്വകലാശാല





യിലെ അതേ വിദ്യാഭ്യാസം ചിലവു കുറഞ്ഞ് ഇന്ത്യയിൽ ലഭിക്കുമ്പോൾ ഇന്ത്യ അവരുടെ പഠന ലക്ഷ്യകേന്ദ്രമാകാം. ഇന്ത്യയെ ഒരു വിദ്യാഭ്യാസ ഹബ്ബായും, ഗ്ലോബൽ നോളജ് സൂപ്പർ പവറായും രൂപാന്തരപ്പെടുത്തുവാൻ ലക്ഷ്യമിടുന്ന NEP 2020 ന്റെ വീക്ഷണം ത്വരിതപ്പെടുത്തുന്നതിന് കരട് രൂപം സഹായകരമാവും.

കരട് രൂപം സമ്മാനിക്കുന്ന ആശകൾക്കും പ്രതീക്ഷകൾക്കു മൊപ്പം ചില ആശങ്കകളും ഉയരുന്നുണ്ട്. വേണ്ടത്ര ഗൃഹപാഠം ചെയ്തിട്ടാണോ ഈ കരട് രൂപം തയ്യാറാക്കിയതെന്ന സംശയം വായനയിൽ ആർക്കെങ്കിലും തോന്നിയാൽ അവരെ കുറ്റപ്പെടുത്തുവാനാവില്ല. വെറും ഏഴ് പേജിലാണ് നമുക്കിത് ലഭ്യമായിരിക്കുന്നത്. പൊതു അഭിപ്രായം കൂടി സമാഹരിച്ച് വിപുലപ്പെടുത്തുകയാണോ ലക്ഷ്യം അതോ പ്രതികരണ ങ്ങളും വിമർശനങ്ങളും അറിയാനുള്ള ഒരു ടെസ്റ്റ് ഡോസ് മാത്രമാണോ ഇത്?

തുടർപഠനത്തിന് വിദ്യാർത്ഥികൾ വിദേശരാജ്യം ലക്ഷ്യമിടുന്നത് ഡിഗ്രി സമ്പാദനത്തിനു മാത്രമല്ല. പഠന ശേഷം കുറച്ച് വർഷങ്ങൾ വർക്ക് പെർമിറ്റ് നേടി അവിടെ തുടരുവാനും, സാധിക്കുമെങ്കിൽ PR നേടുവാനുമാണ് അവരുടെ പദ്ധതി. വിദേശത്തു പോകുന്ന കേരളീയ യുവജന ങ്ങളിൽ 60 ശതമാനം ജീവിത നിലവാരം മെച്ചപ്പെടുത്തു ന്നതിനാണെന്ന് കാണിക്കുന്ന ഒരു സർവ്വേഫലം പുറത്തു വന്നിരുന്നു. വിദേശത്ത് ലഭിക്കുന്ന പാർട്ട്ടൈം ജോലി സാദ്ധ്യതയും, തൊഴിൽ മാന്യതയും നമ്മുടെ കുട്ടികളെ ആകർഷിക്കുന്ന രണ്ട് പ്രധാന ഘടകങ്ങളാണ്. അവ ഉപേക്ഷിച്ച് അവർ നാട്ടിൽ തുടരുമോ. കാലം ഉത്തരം പറയണം.

വിദ്യാഭ്യാസത്തിന്റെ രാജ്യാന്തരവൽക്കരണം സ്വകാര്യ വൽക്കരണമായി മാറിയേക്കാം. സ്വകാര്യസ്ഥാപനങ്ങൾക്ക് ഗോൾ പോസ്റ്റില്ലാതെ കളിക്കുവാനുള്ള ഇടങ്ങളായി ഉന്നത വിദ്യാഭ്യാസ രംഗം മാറാം. വിദേശ സ്ഥാപനങ്ങളുടെ സ്വാധീനം ശക്തമാകുമെന്നതിനാൽ നിലവിലെ നിയമങ്ങൾ അവർക്കനുകൂലമായി മാറ്റിയെടുക്കുവാനുള്ള ശ്രമങ്ങളിൽ അവർ വിജയിക്കുവാനുള്ള സാദ്ധ്യത കൂടുതലാണ്. ഈ രംഗത്തെ സംഘർഷം രാജ്യാന്തര പ്രശ്നമായി മാറാം എന്നതുകൊണ്ട് കേന്ദ്ര സർക്കാരിന്റെ തന്ത്രപരമായ നിശബ്ദതയും പ്രശ്നമാകാം.

നമ്മുടെ ഉന്നത വിദ്യാഭ്യാസരംഗത്ത് നിലവിലുള്ള സംവരണ തത്വങ്ങളും, ന്യൂനപക്ഷാപകാശങ്ങളും വിദേശ സർവ്വകലാശാലകൾ പാലിക്കണം എന്നതിൽ കരടിൽ യാതൊരു നിർദ്ദേശവുമില്ല. തൽഫലമായി സംവരണ തത്വങ്ങൾ അട്ടിമറിക്കപ്പെടാം.

സ്വകാര്യ സർവ്വകലാശാലാകളിലെ ഫീസ് നമ്മുടെ അപ്പർ, അപ്പർ മിഡിൽ, മിഡിൽ എന്നീ ക്ലാസുകൾക്കു മാത്രമാകും വഹിക്കാനാവുക. മറ്റുള്ളവർ ലോണിനെ ആശ്രയിക്കുകയോ, തദ്ദേശ സ്ഥാപനങ്ങളിൽ പ്രവേശനം നേടുകയോ ചെയ്യണം. ഇത് സമൂഹത്തിലെ അസമത്വം വർദ്ധിപ്പിക്കുവാൻ ഇടയാക്കും. പ്രവേശന മാനദണ്ഡങ്ങൾ തീരുമാനിക്കാനുള്ള പൂർണ്ണ സ്വാതന്ത്ര്യം വിദേശ സർവ്വ കലാശാലകൾക്കുള്ളതുകൊണ്ട് സാമ്പത്തികം മെറിറ്റിനെ അട്ടിമറിക്കാം.

വിദേശ സർവ്വകലാശാലകൾ മിക്കവാറും നഗര കേന്ദ്രീ കൃതമായിരിക്കും. മറിച്ച് നിർദ്ദേശങ്ങളൊന്നുമില്ലാത്തതു കൊണ്ട് നഗരത്തിലായിരിക്കും അവരുടെ ആസ്ഥാനം. അങ്ങനെ വരുമ്പോൾ ഗ്രാമത്തിലെ കുട്ടികൾക്ക് പ്രവേശനം പ്രയാസകരമാവും. തദ്വാരാ നഗരവും ഗ്രാമവും തമ്മിലുള്ള അന്തരം വർദ്ധിക്കുകയും രണ്ടുതരം പൗരന്മാരെ സൃഷ്ടി ക്കുന്ന സാഹചര്യം സംജാതമാവുകയും ചെയ്യും.

വിദേശ സർവ്വകലാശാലകളുടെ കടന്നുവരവ് നമ്മുടെ സർക്കാർ സ്വകാര്യ സർവ്വകലാശാലകൾക്കും കലാലയ ങ്ങൾക്കും ഭീഷണിയാവും. ഇപ്പോൾ തന്നെ ഒഴിഞ്ഞു കിടക്കുന്ന സീറ്റുകളും, പോസ്റ്റ് നഷ്ടവും ഭയാനകരമായി വർദ്ധിക്കും.

വിദേശ കാമ്പസുകളിലെ Permissive Culture നമ്മുടെ വിദ്യാർത്ഥികളും സാംശീകരിക്കും. നമ്മൾ അഭിമാനിക്കുന്ന ആർഷ ഭാരത സംസ്കാരവും, പെരുമാറ്റ ശൈലിയും തകിടം മറിയും. ഇവ അപകടകരമായ ഒരു സാംസ്കാരിക വിടവ് സൃഷ്ടിക്കും.

വിദ്യാഭ്യാസ കാര്യത്തിൽ സ്വന്തമായ വീക്ഷണമുള്ള ഒരു സംസ്ഥാനമാണ് കേരളം. ഇവിടെ സ്വകാര്യ വിദ്യാഭ്യാസ ത്തേക്കാൾ പൊതുവിദ്യാഭ്യാസത്തിനാണ് മുൻതൂക്കം. സർക്കാരിന്റെ നയങ്ങളും അപ്രകാരമാണ്. കൂടാതെ, വിദേശ സ്ഥാപനങ്ങളോടുള്ള ചിറ്റമ്മ സമീപനവും എത്ര വിദേശ സർവ്വകലാശാലകളെ നമ്മുടെ സംസ്ഥാനത്തേക്ക് ആകർഷിക്കും. കാത്തിരുന്നു കാണാം.

**ആസ്വാദനം**




# പത്രോസ് മുതൽ ഫ്രാൻസിസ് വരെ

## ഇതിഹാസ തുല്യമായ പുസ്തകം

റവ. **ഡോ. ജി. കടൂപ്പാറയിൽ** MCBS

അപൂർവവും അതുല്യവുമായ ഒരു മഹത് ഗ്രന്ഥമാണ് റവ. ഡോ. മാത്യു ചാർത്താകുഴി രചിച്ച 'പത്രോസ് മുതൽ ഫ്രാൻസിസ് വരെ' എന്ന പുസ്തകം. കത്തോലിക്കാ സഭയിലെ ആദ്യത്തെ മാർപാപ്പയായ വി. പത്രോസ് മുതൽ ഇപ്പോഴത്തെ മാർപാപ്പയായ ഫ്രാൻസിസ് പാപ്പാവരെയുള്ള 266 മാർപാപ്പാമാരുടെ ജീവചരിത്രമാണ് ഈ പുസ്തകത്തിൽ. മലയാള ഭാഷയിൽ, ഈ വിഷയത്തിൽ ഇത്രയധികം ആധികാരികമായ ഒരു പുസ്തകം ആദ്യമായിട്ടാണ്. മലയാള ഭാഷ അറിയാവുന്ന എല്ലാ കത്തോലിക്കർക്കുമുള്ള ഒരു സമ്മാനമാണ് ഈ മനോഹര ഗ്രന്ഥം.

**ഇതിഹാസ തുല്യം**

ആദ്യത്തെ മാർപാപ്പയായ വി. പത്രോസ് മുതൽ ഇപ്പോഴത്തെ മാർപാപ്പയായ ഫ്രാൻസിസ് പാപ്പാവരെയുള്ള മാർപാപ്പാമാരുടെ ജീവിത കഥ പറയുകയെന്നാൽ അത് ആഗോള വ്യാപകമായ കത്തോലിക്കാ സഭയുടെ തന്നെ ചരിത്രം പറയുക എന്നാണ് അർഥം. സുവിശേഷങ്ങളിലൂടെ നമുക്ക് ക്രിസ്തുവിന്റെ ജീവിതവും ചരിത്രവും ലഭിക്കുന്നു. അതിനു ശേഷമുള്ള ക്രിസ്തുവിന്റെ അനുയായികളുടെ ചരിത്രം നമുക്ക് ഈ പുസ്തകത്തിലൂടെ ലഭിക്കുകയാണ്. ക്രിസ്തുവിന്റെ വികാരിയായ വി. പത്രോസിന്റെയും അദ്ദേഹത്തിന്റെ തുടർച്ചക്കാരായ മറ്റ് 265 പിതാക്കന്മാരുടെയും ജീവിതങ്ങൾ വായനക്കാരുടെ മുൻപിൽ അവതരിപ്പിക്കുക എന്നുള്ളത് ഒരു ബൃഹത് സംരംഭമാണ്. രാപ്പകലുള്ള തുടർച്ചയായ കഠിനാധ്വാനത്തിലൂടെ മാത്രമേ അത്തരമൊരു ഗ്രന്ഥ രചന പൂർത്തിയാകുകയുള്ളൂ. അങ്ങനെ നോക്കുമ്പോൾ ഈ പുസ്തകരചനയിലൂടെ യഥാർത്ഥത്തിൽ പുറത്തുവന്നിരിക്കുന്നത് കത്തോലിക്കാ സഭയിലെ ഒരു നവ ഇതിഹാസമാണ്.

**സമഗ്രമായ അവതരണം**

രണ്ടായിരം വർഷങ്ങളിലെ കത്തോലിക്കാ സഭയുടെ ചരിത്രം എടുത്തു പരിശോധിക്കുമ്പോൾ അതിൽ ഇരുളും വെളിച്ചവും മാറി മാറി വരുന്ന ഭാഗങ്ങളുണ്ട് എന്നു നമുക്കറിയാം. സഭയുടെ എതിരാളികൾ അതിലെ ഇരുൾ വശത്തിനു മാത്രം അമിത പ്രാധാന്യം നൽകി അവതരിപ്പിക്കുന്ന ശൈലി എല്ലാ കാലങ്ങളിലുമുണ്ട്. എന്നാൽ ഈ പുസ്തകം കത്തോലിക്കാ സഭയുടെ വീക്ഷണത്തിൽ നിന്നാണ് കാര്യങ്ങളെ അവതരിപ്പിച്ചിരിക്കുന്നതെങ്കിലും, ചരിത്രത്തിലെ വെളിച്ചത്തെയും ഇരുളിനെയും ഒരുപോലെ അവതരിപ്പിച്ചിരിക്കുന്നു. ആധികാരികവും സത്യസന്ധവും സമഗ്രവുമാണ് ഈ ഗ്രന്ഥം എന്ന് ഏതു തരത്തിലുള്ള വായനക്കാർക്കും മനസിലാകും. ഈ പുസ്തകത്തിൽ ചരിത്രത്തിൽ സംഭവിച്ച യാതൊന്നിനെയും തമസ്ക്കരിക്കുകയോ മൂടിവയ്ക്കുകയോ അർഥം മാറ്റി അവതരിപ്പിക്കുകയോ ചെയ്തിട്ടില്ല. എല്ലാം വ്യക്തമായും സത്യസന്ധമായും പ്രതിപാദിച്ചിരിക്കുന്നു. അതിനാൽത്തന്നെ സമഗ്രത എന്ന വിശേഷണം ഈ പുസ്തകത്തിനു നൽകാവുന്നതാണ്.

**കഠിനാധ്വാനത്തിന്റെ ഫലം**

ഡോ. മാത്യു ചാർത്താകുഴിയുടെ ഒന്നര വർഷത്തെ കഠിനാധ്വാനത്തിന്റെ ഫലമാണ് ഈ ശ്രേഷ്ഠഗ്രന്ഥം. ഈ ഒന്നര വർഷത്തിലെ ഓരോ ദിവസവും അദ്ദേഹം മൂന്നു മണിക്കൂറിലധികം സമയം ഇതിലെ ഓരോ അധ്യായവും എഴുതാനുള്ള ഒരുക്കത്തിനായി ചെലവഴിച്ചിട്ടുണ്ട്. ചില അധ്യായങ്ങൾക്ക് ആഴ്ചകളോളം ഒരുങ്ങേണ്ടതായി വന്നു. വി. പോൾ ആറാമൻ മാർപാപ്പ, വി. ജോൺ പോൾ രണ്ടാമൻ, ബനഡിക്ട് പതിനാറാമൻ തുടങ്ങിയ മാർപാപ്പാമാരുടെ ജീവിതം പഠിക്കുന്നതിന് അദ്ദേഹത്തിന് ആഴ്ചകൾ തന്നെ എടുക്കേണ്ടി വന്നതായി അദ്ദേഹം തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. റിച്ചാർഡ് പി. മക് ബ്രിയെൻ എഴുതിയ 'ലൈവ്സ് ഓഫ് പോപ്സ്: ദി പോന്റിഫ്സ് ഫ്രം സൈന്റ്റ് പീറ്റർ ടു ജോൺ പോൾ II' (Richard P. McBrien, Lives of The Popes: The Pontiffs from St. Peter to John Paul II, 1997),

ജെ.എൻ.ഡി. കെല്ലിയുടെ ' ദ ഓക്സ്ഫോർഡ് ഡിക്ഷണറി ഓഫ് പോപ്സ്' (J. N. D. Kelly, The Oxford Dictionary of Popes, 1986), വത്തിക്കാനിൽ നിന്നുള്ള ആനുവാരിയോ പൊന്തി ഫിച്ചോ (Annuario Pontificio) ഡയറക്റ്ററി തുടങ്ങിയ ഉറവിടങ്ങൾ ഗ്രന്ഥരചനയ്ക്ക് അദ്ദേഹത്തിനു സഹായ കരമായി. അതുപോലെ നിരവധി ഇംഗ്ലീഷ്, ഇറ്റാലിയൻ, ജർമ്മൻ പുസ്തകങ്ങളും ഈ പുസ്തക രചനയ്ക്ക് അദ്ദേഹം ഉപയോഗപ്പെടുത്തിയിട്ടുണ്ട്. കൂടാതെ നിരവധി ഓൺലൈൻ സോഴ്സുകളും റഫറൻസ് ലിസ്റ്റിലുണ്ട്. നീണ്ട ഒന്നര വർഷത്തെ ഗ്രന്ഥകാരന്റെ അധ്വാനം പുസ്തകം മുഴുവൻ നിഴലിക്കുന്നുണ്ട്.

**മനോഹരം, വിജ്ഞാനപ്രദം**

അതീവ മനോഹരവും ലളിതവുമായ മലയാള ഭാഷയാണ് ഈ ഗ്രന്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നത്. ഏതു കുട്ടിക്കും ഒറ്റവായനയ്ക്കുതന്നെ മനസിലാകുന്ന ശൈലിയാണ് പുസ്തകം മുഴുവൻ നിറഞ്ഞു നിൽക്കുന്നത് എന്നു നമുക്ക് പെട്ടന്നു തന്നെ മനസിലാകും. ഓരോ മാർപാപ്പയുടെയും ജീവിതം ഒന്നോ രണ്ടോ പേജിൽ അവതരിപ്പിച്ചിരിക്കുന്നത് വായനയെ കൂടുതൽ എളുപ്പമാക്കുന്നു. ഏറ്റവും പ്രായം കുറഞ്ഞ മാർപാപ്പ ആരാണ്, ഏറ്റവും പ്രായം കൂടിയ മാർപാപ്പാ ആരാണ്, ഏറ്റവും കൂടുതൽ കാലം കത്തോലിക്കാ സഭയെ നയിച്ച മാർപാപ്പ ആരാണ്, ഏറ്റവും കുറഞ്ഞ കാലം സഭയെ നയിച്ച പാപ്പാ ആരാണ്, ഏതു കാലത്താണ് ഒരേ സമയം ഒന്നിലധികം മാർപാപ്പമാർ ഉണ്ടായിരുന്നത്, ഒന്നിലധികം തവണ മാർപാപ്പ ആയ ആൾ ആരാണ്, എന്നു മുതലാണ് സ്വന്തം പേരു മാറ്റി മാർപാപ്പയാകുന്നയാൾ പുതിയ പേര് സ്വീകരിക്കാൻ തുടങ്ങിയത്, മാർപാപ്പയെ തെരഞ്ഞെടുക്കുന്ന നടപടി ക്രമങ്ങൾ എങ്ങനെയാണ് തുടങ്ങിയ അനേകം കാര്യങ്ങൾ ഈ പുസ്തകത്തിൽ നമുക്ക് കണ്ടെത്താനാകും.

**ഗ്രന്ഥകാരന്റെ ആധികാരികത**

റവ. ഡോ. മാത്യു ചാർത്താകുഴി എന്ന തിരുവനന്തപുരം മലങ്കര അതിരൂപതാ വൈദികൻ ജീവിതം പരിപൂർണ്ണമായി ക്രിസ്തുവിനായും കത്തോലിക്കാ സഭയ്ക്കായും മാറ്റി വച്ചിരിക്കുന്ന ആളാണ്. അമേരിക്കയിലെ ഓക്ലാൻഡ് യൂണിവേഴ്സിറ്റിയിൽ നിന്നും ഇംഗ്ലീഷ് ഭാഷയിൽ മാസ്റ്റേഴ്സ് ബിരുദം, അമേരിക്കയിലെ ഡിട്രോയിറ്റ് സേക്രഡ് ഹാർട്ട് മേജർ സെമിനാരിയിൽ നിന്നും ലൈസൻഷിയേറ്റ്, റോമിലെ സെന്റ് തോമസ് അക്വിനാസ് പോന്റിഫിക്കൽ യൂണി വേഴ്സ്റ്റിറ്റിയിൽ നിന്നും ഡോക്റ്ററേറ്റ് എന്നിവ കരസ്ഥമാക്കിയ അദ്ദേഹത്തിന് മലയാളം, ഇംഗ്ലീഷ്, ഇറ്റാലിയൻ, ജർമ്മൻ ഭാഷകളിൽ പ്രാവീണ്യമുണ്ട്. ഇന്ത്യയിലും വിദേശത്തുമായി വിവിധ ഇടവകകളിലും, ബസേലിയോസ് കർദിനാൾ ക് ളീമീസ് ബാവയുടെ സെക്രട്ടറിയായും തിരുവനന്തപുരം മേജർ സെമിനാരിയിലെ അധ്യാപകനായും അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. 'പത്രോസ് മുതൽ ഫ്രാൻസിസ് വരെ' എന്ന ഈ പുസ്തകം അദ്ദേഹത്തിന്റെ ആദ്യത്തെ പുസ്തകമല്ല. ഇതിനു മുൻപ് മലയാളം, ഇംഗ്ലീഷ്, ഇറ്റാലിയൻ, ജർമ്മൻ, റൊമാനിയൻ ഭാഷകളിൽ അദ്ദേഹം പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്. ഈയൊരു ബൃഹത് പുസ്തക രചനയിലേക്ക് അദ്ദേഹത്തെ നയിച്ചത് തന്നെ വളർത്തിയ കത്തോലിക്കാ സഭയ്ക്ക് എന്തെങ്കിലും മനോഹരമായതു തിരികെ നൽകണം എന്ന ചിന്തയായിരുന്നു. ഈ പുസ്ത കത്തിലൂടെ അദ്ദേഹമതു പൂർത്തിയാക്കുകയാണ്. കത്തോ ലിക്കാ സഭയ്ക്കും മലയാള ഭാഷയ്ക്കും മാത്യു ചാർത്താകുഴി നൽകുന്ന അനുഗ്രഹവും സമ്മാനവുമാണ് ഈ പുസ്തകം. ഇപ്പോൾ, സ്വിറ്റ്സർലാന്റിൽ, ഇടവക ശുശ്രൂഷ ചെയ്യുന്ന അദ്ദേഹത്തിന് ജന്മനാടിനോടും മാതൃഭാഷയോടും സ്വന്തം സഭയോടും ഉള്ള സ്നേഹവും കടപ്പാടുമാണ് ഈ ഗ്രന്ഥം. ഗ്രന്ഥകാരന്റെ ആധികാരികത ഗ്രന്ഥത്തിന്റെ കരുത്തു വർദ്ധിപ്പിക്കുന്നു എന്നത് യാഥാർഥ്യമാണ്. കർദ്ദിനാൾ സംഘത്തിന്റെ വൈസ് ഡീനായിരിക്കുന്ന, ലിയനാർഡോ കർദിനാൾ സാന്ദ്രിയുടെ അനുഗ്രഹാശംസയും മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ളീമീസ് ബാവയുടെ ആശംസയും ആർച്ച്ബിഷപ്പ് ജോസഫ് പാംബ്ലാനിയുടെ ആമുഖവും ഈ ഗ്രന്ഥത്തെ കൂടുതൽ ഈടുറ്റതാക്കി യിരിക്കുന്നു.

**ഈ പുസ്തകം എഴുതാനുള്ള സാഹചര്യത്തെക്കുറിച്ചു അദ്ദേഹം പറയുന്നത് ഇപ്രകാരമാണ്:**

'മലയാളത്തിൽ മാർപാപ്പമാരുടെ ചരിത്രം സഭയുടെ വീക്ഷണത്തിലൂടെ കാണുന്ന ഒരു ഗ്രന്ഥം വേണമെന്ന ചിന്തയിൽ നിന്നുമാണ് ഈ പുസ്തകം പിറവിയെടുക്കുന്നത്. യൂറോപ്യൻ ഭാഷകളിൽ മാർപാപ്പ ചരിതം വിവരിക്കുന്ന വിവിധ ഗ്രന്ഥങ്ങൾ ലഭ്യമാണ്. അവയിൽ ചിലതൊക്കെ ഈ ഗ്രന്ഥ രചനയ്ക്കായി ഞാൻ വായിച്ചിട്ടുണ്ട്. സംശയ നിവാരണത്തിനായി വത്തിക്കാൻ എല്ലാവർഷവും പ്രസിദ്ധീ കരിക്കുന്ന ആനുവാരിയോ പൊന്തിഫിച്ചോ (Annuario Pontificio) ഡയറക്റ്ററിയെയും ആശ്രയിച്ചിട്ടുണ്ട്. മിക്കവാറും മാർപാപ്പമാരുടെ ജീവിതം ഒരു പേജിൽ ചുരുക്കമായി പറഞ്ഞിരിക്കുന്നു. വലിയ ചരിത്രപ്രാധാന്യം ഉള്ളവരുടെ ജീവിതവും പ്രവർത്തനങ്ങളും ദീർഘമായി തന്നെ കൊടുത്തിട്ടുണ്ട്.

**പുസ്തകത്തിന്റെ പ്രകാശനവും ക്ളീമീസ് ബാവയുടെ വാക്കുകളും**

ഈ പുസ്തകത്തിന്റെ പ്രകാശനകർമ്മം മലങ്കര കത്തോലിക്കാ സഭാ പരമാധ്യക്ഷൻ മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ളീമീസ് ബാവയുടെ സാന്നിധ്യത്തിൽ, ഡോ. ശശി തരൂർ എംപി രാഷ്ട്രദീപിക ലിമിറ്റഡ് ചെയർമാൻ ഡോ. ഫ്രാൻസിസ് ക്ലീറ്റസിനു നൽകിയാണ് നിർവഹിച്ചത്. തിരുവനന്തപുരം ലത്തീൻ അതിരൂപതാ ആർച് ബിഷപ്പ് ഡോ. തോമസ്ജെ. നെറ്റോ, കൊല്ലം ബിഷപ്പ് എമിരറ്റസ് സ്റ്റാൻലി റോമൻ തുടങ്ങിയവരും പുസ്തക പ്രകാശന കർമ്മത്തിൽ സന്നിഹിതരായിരുന്നു.

കർദിനാൾ ക്ളീമീസ് ബാവ ഈ പുസ്തകത്തെക്കുറിച്ചു പറഞ്ഞ വാക്കുകൾ ശ്രദ്ധേയമാണ്: 'മാത്യു ചാർത്താ കുഴിയച്ചൻ തന്റെ പ്രാഥമിക വേദശാസ്ത്രം നാലാഞ്ചിറയിലെ സെന്റ് മേരീസ് മലങ്കര സെമിനാരിയിലും തുടർപഠനം അമേരിക്കയിലും റോമിലുംനിർവഹിച്ചു. റോമിൽ നിന്നാണ്

ഗദ്യകവിത

# നിനക്കുവേണ്ടി



മനോജ് എബ്രഹാം ചന്ദനപ്പള്ളി

തരിക...

കൊതുകുകളുടെ രോദനം നിറഞ്ഞ
പശുത്തൊഴുത്തിലെ നനഞ്ഞ
മണ്ണിൽ എനിക്കും ജനിക്കാൻ
നീ നിന്റെ പിഞ്ചുമുഖം എനിക്കു തരിക...
നിന്റെ ആലയങ്ങളിൽ പരീശൻമാരെ
വീർപ്പു മുട്ടിക്കുന്ന ചോദ്യമുതിർക്കുവാൻ
നിന്റെ മസ്തിഷ്കം എനിക്കു തരിക...



ഡോക്റ്ററേറ്റ് എടുത്തത്. അദ്ദേഹം എഴുതിയ പത്രോസ് മുതൽ ഫ്രാൻസിസ് വരെ എന്ന ഈ പുസ്തകം മലയാളത്തിൽ ഇദംപ്രഥമമാണ്. ഈ ഗ്രന്ഥം മാർപാപ്പാമാരെക്കുറിച്ചുള്ള ജീവചരിത്രത്തിന്റെ ഒരു റഫറൻസ് ആണ്.'

**ഡോ. ശശി തരൂർ പറഞ്ഞത്**

പുസ്തക പ്രകാശന വേളയിൽ ഡോ. ശശി തരൂർ ഈ പുസ്തകത്തിന്റെ നിരവധി സവിശേഷതകൾ ചൂണ്ടിക്കാണിച്ചു: 'ലോകത്തിൽ ഏറ്റവും അധികം ആദരിക്കപ്പെടുന്ന ആൾ മാർപാപ്പയാണ്. ഒരു ആധ്യാത്മിക നേതാവ് എന്ന രീതിയിൽ അദ്ദേഹത്തിനു ലഭിക്കുന്ന ആധികാരികതയും ബഹുമാനവും സ്വീകാര്യതയും ഈ ലോകത്തിൽ മറ്റാർക്കും ലഭിക്കുന്നില്ല. എന്നു മാത്രമല്ല രണ്ടായിരം വർഷങ്ങൾ നീണ്ടു നിൽക്കുന്ന ചരിത്രമാണ് 'പേപ്പസി'ക്കുള്ളത്. മറ്റൊരു അധികാര ശൃംഖലയ്ക്കോ രാജ വംശത്തിനോ രണ്ടായിരം വർഷത്തെ പാരമ്പര്യം അവകാശപ്പെടാനില്ല. പക്ഷേ, കത്തോലിക്കാ സഭയുടെ പേപ്പസിക്ക് മാത്രമേ അതുള്ളൂ. അങ്ങനെയുള്ള പേപ്പസിയെക്കുറിച്ചുള്ള രണ്ടായിരം വർഷത്തെക്കുറിച്ചുള്ള, ഗവേഷണമാണ് ഡോ. മാത്യു നടത്തിയിരിക്കുന്നത്. യഥാർത്ഥത്തിൽ നന്നായി ഗവേഷണം ചെയ്ത്, കഷ്ടപ്പെട്ട് ഒരു റഫറൻസ് ഗ്രന്ഥമാണ് അദ്ദേഹം ഉണ്ടാക്കിയിരിക്കുന്നത്. ചരിത്രവും സംഭവങ്ങളും ചേർത്തു വച്ച് അദ്ദേഹമത് മനോഹരമാക്കിയിരിക്കുന്നു. മാത്യൂഅച്ചന് അഭിനന്ദനങ്ങൾ! എല്ലാ കത്തോലിക്കാ സെമിനാരികളിലും ലൈബ്രറികളിലും ഈ പുസ്തകം ഒരു മുതൽക്കൂട്ടായിക്കും.'

**പ്രസിദ്ധീകരണം**

'ലൈഫ്ഡെ' ഓൺലൈൻ പത്രത്തിൽ 2021 മാർച്ച് 22 മുതൽ 2022 ജൂലൈ 10 വരെ ഒരു പംക്തിയായി'പത്രോസ് മുതൽ ഫ്രാൻസിസ് വരെ - മാർപാപ്പാമാരുടെ ചരിത്രം' പ്രസിദ്ധീകരിച്ചിരുന്നു. ലൈഫ് ഡേയിൽ ഇതു പ്രസിദ്ധീകരിച്ചിരുന്ന സമയത്തു അനേകം വായനക്കാരെ ആകർഷിച്ചിരുന്ന പംക്തിയായിരുന്നു ഇത്. അക്കാലത്തു തന്നെ വൈദികരും സന്യസ്തരും സൺഡേ സ്കൂൾ അധ്യാപകരും അല്മയരും ഇത് പ്രസംഗത്തിനും കുട്ടികൾക്കു പറഞ്ഞു കൊടുക്കാനും ഉപയോഗിച്ചിരുന്നു. പുസ്തക രൂപത്തിലുള്ള ഇതിന്റെ പ്രസിദ്ധീകരണം നിർവഹിച്ചിരിക്കുന്നത് സോഫിയ ബുക്സാണ്. 640 പേജുകളുള്ള ഈ പുസ്തകത്തിന്റെ വില 600 രൂപയാണ്. ശാലോം ബുക്ക് സ്റ്റാളിൽ നിന്നും ഓൺലൈനായും തിരുവനന്തപുരം മലങ്കര അതിരൂപതയുടെ പട്ടം കത്തീഡ്രലിന്റെ അടുത്തുള്ള ഇഗ്നേഷ്യസ് സെന്ററിൽ നിന്നും മാത്യു അച്ചനിൽ നിന്നും നേരിട്ടും ലൈഫ് ഡേ ഓൺലൈനിൽ നിന്നും ഈ ഗ്രന്ഥം വാങ്ങാവുന്നതാണ്

**ഉപസംഹാരം**

എല്ലാ കത്തോലിക്കാ സെമിനാരികളിലും ഇടവകകളിലും എല്ലാ കുടുംബങ്ങളിലും ഈ പുസ്തകത്തിന്റെ ഒരു കോപ്പി ഉണ്ടായിരിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. കാരണം ഇതു കത്തോലിക്കാ സഭയുടെതന്നെ ചരിത്രമാണ്. രണ്ടായിരം വർഷത്തെ സഭയുടെ ചരിത്രത്തിന്റെ സംക്ഷിപ്ത രൂപമാണ്. സഭയെ സ്നേഹിക്കാനും ആദരിക്കാനും സഭയോടൊത്തു നിലകൊള്ളാനും ഈ ഗ്രന്ഥം നമ്മെ സഹായിക്കും. എല്ലാത്തിനും ഉപരി, മാനുഷികമായ വീഴ്ചകൾക്കപ്പുറം സഭയെ കരുത്തോടെ നയിക്കുന്ന പരിശുദ്ധാത്മാവിന്റെ ശക്തമായ സാന്നിധ്യം നമുക്കീ പുസ്തകത്തിൽ കാണാം. 'പത്രോസ് മുതൽ ഫ്രാൻസിസ് വരെ' ഡോ. മാത്യു ചാർത്താകുഴിയെ കൊണ്ടു പരിശുദ്ധാത്മാവ് ഈ കാലഘട്ടത്തിനു വേണ്ടി എഴുതിപ്പിച്ച പുസ്തകമാണെന്നു തീർച്ചയാണ്.

തരിക...
പ്രസംഗപീഠത്തിൻമേൽ സർവ്വതും ഭരിക്കുന്ന,
നിന്റെ നാവെനിക്കു തരിക...
ദേവാലയങ്ങളെ വിശുദ്ധീകരിക്കാനും,
കുഞ്ഞാടുകളും, വെള്ളരിപ്രാവുകളും
എന്റെ കരസ്പർശത്താൽ സ്വതന്ത്രരാവാനും,
നാണയമാറ്റക്കാരുടെ നാണയങ്ങൾ തട്ടിയെറിഞ്ഞ്
പാളയത്തിനു പുറത്തിരിക്കുന്ന പാവപ്പെട്ടവന്റെ
ഭിക്ഷാപാത്രത്തിൽ ഒരുപിടി വറ്റായിരിക്കുവാനും
നിന്റെ ആത്മാവ് എനിക്കു തരിക...

തരിക...
അത്ഭുതം കാട്ടാതെ അപ്പക്കൊട്ട നിറച്ച്
വിതരണത്തിനുശേഷം,
മുപ്പതും, അറുപതും, നൂറും ശേഖരിക്കാൻ
നിന്റെ കരം എനിക്കു തരിക.
വലതുഭാഗത്ത് വലയിട്ടാൽ മത്സ്യം ഉണ്ട് എന്നരുളാൻ
നിന്റെ അകമിഴികൾ എനിക്കു തരിക...

തരിക...
എന്റെ കൂട്ടുകാർ, സ്നേഹിതാ, നമസ്തേ എന്നരുളി,
സീസറിന്റെ ഭൃത്യരിലേക്ക് എന്നെ ഏല്പിക്കുമ്പോൾ
സകലതും സഹിക്കാൻ നിന്റെ ശക്തി എനിക്കു തരിക...
സീസറെന്നെ തറച്ച കുരിശടിയിൽ
ചതുരംഗം കളിക്കുന്ന സ്നേഹിതരുടെ
ധൂമപാനം എന്നെ വീർപ്പു മുട്ടിക്കുമ്പോൾ
നിന്റെ സഹനം എനിക്കു തരിക...

തരിക...
ഭടൻമാർ എന്റെ ചങ്കിൽ കുത്തുമ്പോൾ
സർവ്വതും സഹിച്ച്, മരിക്കാൻ
നിന്റെ രൂപമെനിക്കു തരിക...

തരിക...
മൂന്നാംനാൾ ഉയിർത്തെഴുന്നേൽക്കാൻ
നിന്നെ നീ എനിക്കു തരിക...

തരിക...
ഞാൻ നിന്നിൽ അലിയാൻ നിന്നോട് ചേർന്നിരിക്കാൻ,
നിന്നിലായിരിപ്പാൻ, നിന്റെ മനസ്സും,
ശക്തിയും എനിക്കു തരിക...
നിന്റെ കരം എനിക്കു തരിക....

പുസ്തക പരിചയം




# അനന്തജീവിതം പ്രത്യാശയും യാഥാർത്ഥ്യവും

**റവ. ഡോ. ജോൺസൺ കാക്കനാട്ട്**

ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ അമർത്യനായിരുന്നു. എന്നാൽപാപത്താൽ അവനെ മരണം വിഴുങ്ങി. പാപത്താൽ ദൈവവുമായുള്ള അവന്റെ ബന്ധം വിച്ഛേദിക്കപ്പെട്ടു. മരണം ജീവിതത്തിന്റെ അവസാനമായി. എന്നാൽ മരണത്തോടെ ജീവിതം അവസാനിക്കുന്നില്ല. മരണശേഷവും മനുഷ്യന് ഒരു ആത്മീയ ജീവിതമുണ്ട്. ഇത് നിത്യജീവിതം, അനന്തജീവിതം എന്നീപേരുകളിൽ വിളിക്കപ്പെടുന്നു. അനന്തജീവിതത്തെക്കുറിച്ച് പല മതങ്ങളും സംസ്കാരങ്ങളും പലതുംപഠിപ്പിക്കുന്നുണ്ട്. എന്താണ് അനന്തജീവിതം എന്ന് വളരെ ലളിതമായും ചുരുക്കമായും ഈ ഗ്രന്ഥത്തിൽപരാമർശിക്കുകയാണ്.

ക്രിസ്തുവുമായുള്ള നിത്യസഹവാസമാണ് അനന്തജീവിതം. കർത്താവിനോട് അടുത്തിരിക്കുക (2 കൊറി. 5.8) എന്നതാണത്. കർത്താവിന്റെ മുഖം ദർശിക്കുകയും അവിടുത്തോട് സംഭാഷിക്കുകയും ചെയ്യുകഎന്നതാണ്. ത്രിയേക ദൈവത്തിന്റെ ജീവനിൽ നാം പങ്കു ചേരുന്നു. സ്വർഗ്ഗീയമായ ആ ജീവനും നമുക്ക്സ്നേഹവും ആനന്ദവും പൂർണ്ണതൃപ്തിയും പ്രദാനം ചെയ്യുന്നു. നാം ദൈവത്തെ അവിടുത്തെതനിരൂപത്തിൽ നേരിട്ട് ദർശിക്കുന്നതും, മാലാഖമാരോടും വിശുദ്ധരോടും കൂടെ ഒരു പുതിയആകാശത്തിലും പുതിയ ഭൂമിയിലുമുള്ള അനുഭവവുമാണ് അനന്തജീവിതം. മരണാനന്തരജീവിതത്തെക്കുറിച്ച് ഇന്നത്തെ മനുഷ്യന് വ്യക്തതയില്ല. ചിലർ ഇത് നിഷേധിക്കുന്നു. നിഷേ ധിക്കാൻപഠിപ്പിക്കുന്നു. എന്നാൽ പുരാതനകാലം മുതലേ മനുഷ്യൻ മരണാനന്തര ജീവിതത്തിലുംഅനന്തജീവിതത്തിലും വിശ്വസിച്ചിരുന്നു. പുരാതന മതങ്ങൾ ഇത് എങ്ങനെ വ്യാഖ്യാനിച്ചു, കത്തോലിക്കാസഭ ഇതേക്കുറിച്ച് എന്ത് പഠിപ്പിക്കുന്നു എന്നിവ ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

യേശുവിന്റെ ഉത്ഥാനത്തിൽ അധിഷ്ഠിതമാണ് മനുഷ്യജീവിതത്തിന്റെ ഉയിർപ്പും അനന്തജീവിതവും. ക്രിസ്തുവിനോട് ഒട്ടിച്ചേർന്നിരിക്കുന്ന അവയവങ്ങളാണ് നാം. ക്രിസ്തു മരിച്ചവരിൽനിന്ന് ഉയിർത്തെഴുന്നേൽക്കുകയും നിത്യമായി ജീവിക്കുകയും ചെയ്യുന്നതുപോലെ നീതിമാൻമാർ ഉത്ഥിതനായക്രിസ്തുവിനോടുകൂടി മരണശേഷം എന്നേക്കും ജീവിക്കും. 'ഞാൻ ജീവന്റെ അപ്പമാണ്. ഇതുഭക്ഷിക്കുന്നവൻ മരിക്കുകയില്ല. ആരെങ്കിലും ഈ അപ്പത്തിൽ നിന്ന് ഭക്ഷിച്ചാൽ അവൻ എന്നേക്കുംജീവിക്കും' (യോഹ. 6.48 – 51).

അനന്തജീവിതം ഒരു പ്രത്യാശയും അതേസമയം ഒരു യാഥാർത്ഥ്യവുമാണ്. ദൈവത്തിലുള്ള വിശ്വാസവുംകൗദാശിക ജീവിതവുമാണ് അനന്തജീവിതത്തിന്റെ നിദാനം. പ്രത്യേകിച്ച് വിശുദ്ധ കുർബാനയുടെ അനുഭവം ഒരാളെ അനന്തജീവിതത്തിന് പ്രാപ്തനാക്കുന്നു. ക്രിസ്തുവിന്റെ പെസഹാബലിയുടെ സ്മാരകമായ വിശുദ്ധ കുർബാന പാപത്തിന്റെയും മരണത്തിന്റെയും മേലുള്ള വിജയത്തിലേക്കും നിത്യജീവനിലേക്കും നമ്മെ നയിക്കുന്നു എന്ന് ഫ്രാൻസിസ് മാർപ്പാപ്പ ഓർമ്മിപ്പിക്കുന്നു. തന്റെ പീഢാനുഭവവുംമരണവും ഉത്ഥാനവും സ്വർഗ്ഗാരോഹണവും വഴി ക്രിസ്തു പെസഹായെ പൂർത്തീകരണത്തിലേക്ക്ആനയിച്ചു. ദിവ്യബലി അവിടുത്തെ പെസഹായുടെ, അവിടുത്തെ പുറപ്പാടിന്റെ സ്മാരകമാണ്. അവിടുന്ന്അത് നിർവ്വഹിച്ചത് നമ്മെ അടി മത്വത്തിൽ നിന്ന് പുറത്തേക്ക് നയിക്കാനും നിത്യജീവന്റെ വാഗ്ദാനഭൂമികളിൽ നമ്മെ പ്രവേശിപ്പിക്കാനുമാണ്. മരണത്തിൽനിന്ന് ജീ വനിലേക്കുള്ള യേശുനാഥന്റെ കടന്നുപോകലിൽ പെസഹാ അനുഭവിക്കാൻ അവിടുന്ന് നമ്മെയും കൊണ്ടുപോകുന്നു. അവിടുന്ന് നമ്മെ നിത്യജീവനിലേക്ക് ആകർഷിക്കുന്നു. അനന്തജീവിതത്തിൽ നാം ദൈവത്തോട് ഐക്യപ്പെടുന്നു. ക്രിസ്തുനമ്മിൽ ജീവിക്കുകയും നാം അവിടുന്നിൽ ജീവിക്കുകയും ചെയ്യുന്നു. ഇതാണ് അനന്തജീവിതം.

നമ്മുടെ വിശ്വാസ ജീവിതം അതിന്റെ ആഴത്തിലും തനിമയിലും മനസ്സിലാക്കാനും വിശ്വാസ ജീവിതത്തിന്റെ നേർക്കാഴ്ച ഉൾക്കൊണ്ട് അനന്തജീവിതത്തിന് നമ്മെ പ്രാപ്തരാക്കാനും ഈ ഗ്രന്ഥം ഉപകാരപ്പെടും എന്ന് ഞാൻ പ്രത്യാശിക്കുന്നു.

വിശേഷം

# പിയാസ്സായിലെ അക്ഷരപ്രകാശനം

**പീറ്റർ സി ഏബ്രഹാം**




അക്ഷരങ്ങളുടെ പ്രണേതാവും അനന്യങ്ങളായ അറുപത്താറ് വിശ്വോത്തര ഗ്രന്ഥങ്ങളുടെ കർത്താവുമായ പരിശുദ്ധ ബനഡിക്ട് പതിനാറാമന്റെ നാമത്തിൽ പട്ടത്തെ തിരുസന്നിധിയോടുചേർന്ന് വിതാനിച്ചിട്ടുള്ള പിയാസ്സായിൽ ജനുവരി പതിനാറിന്റെ സന്ധ്യയിൽ അക്ഷരവീര്യവും സാംസ്ക്കാരിക ചൈതന്യവും തുടിച്ച ഒരു പിടി മലങ്കര മക്കളുടെ കൂട്ടായ്മയിൽ സഭയുടെ താതനും തലവനുമായ അത്യഭിവന്ദ്യ കർദിനാൾ ക്ലിമ്മിസ് ബാവാതിരുമേനി രണ്ടമൂല്യഗ്രന്ഥങ്ങൾ പ്രകാശനം ചെയ്തു.

വിശ്വശ്രദ്ധയാർജ്ജിച്ച ഇവാനിയൻ പുനരൈക്യത്തിന്റെ പശ്ചാത്തലത്തിൽ അതിനു മുമ്പേ വന്ദ്യ അലോഷ്യസ് മരിയ ബൻസിഗർ പിതാവിന്റെ ആശിർവാദത്തോടെ വിവിധ സ്ഥലങ്ങളിൽ മുന്നേറിയ പുനരൈക്യ പ്രവർത്തനങ്ങളെപ്പറ്റി ചരിത്രാമ്പേഷണ ഗഹനതയോടെ വന്ദ്യ റൊമാൻസ് ആന്റണി അച്ചൻ തയ്യാറാക്കിയ 'ഉത്തരായനം: പുനരൈക്യപ്രസ്ഥാനത്തിന്റെ ഊടും പാവും' എന്ന പുസ്തകവും രണ്ടു സഹസ്രാബ്ദങ്ങളായി ഇടമുറിയാത്ത പേപ്പൽ പദവിയിൽ നിയുക്തരായിരുന്ന 266 മാർപ്പാപ്പാമാരെപ്പറ്റി സൂക്ഷ്മഗവേഷണസപര്യയുടെ അദ്ധ്വാനവൽസരങ്ങൾ പിന്നിട്ട് റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ രചിച്ച പത്രോസ് മുതൽ ഫ്രാൻസിസ് വരെ എന്ന പുസ്തകവുമാണ് അനാച്ഛാദിതമാക്കപ്പെട്ടത്.

ബാവാതിരുമേനിയുടെ തൃക്കരങ്ങളിൽ നിന്നും 'ഉത്തരായനം' അഭിവന്ദ്യ ഡോ. തോമസ് ജെ. നെറ്റോ പിതാവും പാപ്പാമാരുടെ സചിത്ര ചരിതം ഡോ. ശശി തരൂർ എം. പി യും ഏറ്റുവാങ്ങി. ഒപ്പം, വന്ദ്യ ചാർത്താക്കുഴിയിൽ അച്ചൻ ഉടലുകൊണ്ടും ആത്മീയ ഉയിരുകൊണ്ടും നടത്തിയ ബഹുദൂര യൂറോപ്യൻ കാൽനട തീർത്ഥാടനങ്ങളുടെ ആത്മീയസാഫല്യത്തെ അക്ഷരങ്ങളിലൂടെ പ്രകാശിപ്പിക്കുന്ന 'സാന്റിയാഗോ ഡി കൊംപാസ്റ്റലാ' (Santiago de Compastela) എന്ന പുസ്തകവും പരിചയപ്പെടുത്തുകയുണ്ടായി. ഇതിന്റെ ഇറ്റാലിയൻ പതിപ്പ് പരി: ഫ്രാൻസിസ് മാർപ്പാപ്പയ്ക്കും മലയാളം, ജർമ്മൻ, ഇറ്റാലിയൻ, റൊമാനിഷ് പതിപ്പുകൾ സാന്റിയാഗോ കത്തീഡ്രലിന്റെ ഡീൻ ആയ വന്ദ്യ മോൺസിഞ്ഞോർ ജോസ് ഫെർണാണ്ടസിനും ഗ്രന്ഥകാരൻ നേരിട്ട് നൽകുകയും ചെയ്തിരുന്നു. എഴുത്തിനും എഴുത്തുകാർക്കും പ്രേരണയുടെയും പ്രോത്സാഹനത്തിന്റെയും പോഷകങ്ങൾ നൽകി വളർത്തുന്ന അത്യഭിവന്ദ്യ ബാവാതിരുമേനി, ഈ പുസ്തകങ്ങളുടെയെല്ലാം രചനാവഴികളിൽ വഴിവിളക്കായിരുന്നു എന്ന് രണ്ടു ഗ്രന്ഥകാരന്മാരുടെയും സാക്ഷീകരണം വ്യക്തമാക്കുന്നുണ്ടായിരുന്നു.

ബഹു. ബോവസ് മാത്യു അച്ചന്റെ ആമുഖ വിവരണത്തോടെ സമാരംഭിച്ച അക്ഷര പ്രകാശന സന്ധ്യ അഭിവന്ദ്യ സ്റ്റാൻലിറോമൻ പിതാവിന്റെ പ്രാർത്ഥനയോടെ പുസ്തക പ്രകാശനത്തിലേക്കു കടന്നു. ഗ്രന്ഥസ്വീകർത്താവ് എന്ന നിലയിൽ പ്രസംഗിച്ച തിരുവനന്തപുരം ആർച്ചുബിഷപ്പ് അഭിവന്ദ്യ നെറ്റോ പിതാവ്, ലത്തീൻ സഭയും മലങ്കര സഭയും പുലർത്തിയതും പുലർത്തിപ്പോരുന്നതുമായ

ഊഷ്മളബന്ധങ്ങൾ അനുസ്മരിച്ചു. തുടർന്ന് ശ്രീ. ശശിതരൂരിന്റെ പ്രഭാഷണം 640 പുറങ്ങളുള്ള ബൃഹത്തായ പേപ്പൽ ചരിതം സമൂലം ഒരു ദിനം കൊണ്ടു വായിച്ചുൾക്കൊണ്ടതിന്റെ അതിശയ സാക്ഷ്യമായിരുന്നു. 12-ാം വയസ്സിലും 18-ാം വയസിലും മാർപ്പാപ്പ ആയവരുണ്ടെന്നും ഒരു വ്യക്തി തന്നെ മൂന്നുതവണ മാർപ്പാപ്പമാരായി വാഴിക്കപ്പെട്ടിട്ടുണ്ടെന്നും ഒരു ദിവസത്തിൽത്തന്നെ പൗരോഹിത്യം, മെത്രാഭിഷേകം, കർദിനാൾ സ്ഥാനം എന്നീ സ്ഥാനമഹത്വങ്ങൾ നൽകിക്കൊണ്ട് ഒരാളെ മാർപ്പാപ്പയായി വാഴിച്ചിട്ടുണ്ടെന്നും മറ്റുമുള്ള ചരിത്രവസ്തുതകൾ ശ്രീ. തരൂർ ഈ ഗ്രന്ഥപാരായണ വെളിച്ചത്തിൽ വിവരിച്ചപ്പോൾ സദസ്യർക്ക് അതൊരു പുതിയ പാഠമായിരുന്നു.

അതുപോലെതന്നെ ഉത്തരായനത്തിലെ ഈവാനിയൻ പുനരൈക്യ ത്തെപ്പറ്റിയുള്ള ദൃശ്യചാരുതയാർന്ന വാഗ്മയവർണ്ണനകൾ എന്നെപ്പോലൊരു ചരിത്രാന്വേഷകന്റെ ഉൾത്തലത്തിൽ ചിരപ്രതിഷഠിതമായി കിടന്ന ചില ബോധ്യങ്ങളെ പുനർ വിചിന്തനപ്പടുത്താൻ ഹേമിക്കുന്നതായും തോന്നി. അതായത് സമ്പൂർണ്ണ സഭാപ്രാതിനിധ്യം വരത്തക്കവിധം ആർച്ചുബിഷപ്പ്, ബിഷപ്പ്, വൈദികൻ, ശെമ്മാശൻ, അൽമായൻ എന്നിവരടങ്ങിയ പഞ്ചമഹാ വ്യക്തിത്വങ്ങളെ മാർ ഈവാനിയോസ് പിതാവ് ബോധപൂർവ്വം മുൻകൂട്ടി അവിടേക്കാനയിച്ചതല്ല എന്നും ബൻസിഗർ പിതാവിന്റെ പക്കൽ മാർ ഈവാനിയോസ് പിതാവും മാർ തെയോഫിലോസ് പിതാവും മാത്രമാണ് ആദ്യം പുനരൈക്യപ്പെട്ടതെന്നും തുടർന്ന് തൊട്ടടുത്തുള്ള തങ്കശ്ശേരി കടൽത്തീരത്ത് ഉലാത്തുന്നതിനിടയിൽ പരിശുദ്ധാത്മാവ് തോന്നിപ്പിച്ചുകൊടുത്ത പ്രകാരമാണ് മറ്റുമൂവരുടേയും പുനരൈക്യം കൂടി അന്നുതന്നെ നടത്തുവാൻ മാർ ഈവാനിയോസ് പിതാവ് നിശ്ചയിച്ചതെന്നുമായിരുന്നു ഞാൻ പരിചയിച്ചുപോന്ന ചരിത്രം.

തീർച്ചയായും ഈ പ്രകാശിത കൃതികൾ സഭാവിശ്വാസികളെ ഏറെ അറിവാഴങ്ങളിലേക്ക് ആനയിക്കാൻ പ്രാപ്തങ്ങളായ അമൂല്യകൃതികൾതന്നെ. ഇലക്ട്രോണിക് രചനകളുടെ മാദ്ധ്യമലോകം ബഹളമയമാകുമ്പോഴും സ്വച്ഛപാരായണത്തിന്റെ വാതായനങ്ങൾ തുറന്നുതന്ന് സജ്ജനങ്ങളെ പാരായണകുതുകികളാക്കാൻ ഈ ഗ്രന്ഥകാരന്മാരും അവർക്ക് വേണ്ട സർവ്വ പിന്തുണയും നല്കുന്ന അത്യഭിവന്ദ്യ ബാവാ തിരുമേനിയും കാട്ടുന്ന ഉത്സാഹതീക്ഷ്ണതകൾ ഫലമണിയുക തന്നെ ചെയ്യും, ഇന്നല്ലെങ്കിൽ നാളെ.



മാർ ഈവാനിയോസ് തിരുമേനിയുടെ പുനരൈക്യ പരിശ്രമങ്ങൾക്കു മുൻപ് ബിഷപ് ദൈവദാസൻ അലോഷ്യസ് മരിയ ബൻസിഗർ തിരുമേനിയുടെ നേതൃത്വത്തിൽ പലയിടങ്ങളിലായി നടന്ന പുനരൈക്യ പരിശ്രമങ്ങളുടെ ഓർമ്മകൾ പങ്കുവയ്ക്കുന്ന റവ. ഫാ. റൊമാൻസ് ആന്റണി രചന നിർവഹിച്ച 'ഉത്തരായനം' എന്ന പുസ്തകം 2023 ജനുവരി 16 ന് പട്ടം മേജർ ആർച്ചുബിഷപ്സ് ഹൗസിൽ നടന്ന ചടങ്ങിൽ അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ തിരുവനന്തപുരം ലത്തീൻ അതിരൂപതാധ്യക്ഷൻ അഭിവന്ദ്യ ആർച്ചുബിഷപ് തോമസ് ജെ. നെറ്റോ പിതാവിന് നൽകി പ്രകാശനം ചെയ്യുന്നു.

ഫെബ്രുവരി 2

# മായൽതൊ



## നമ്മുടെ കർത്താവിന്റെ
## ദേവാലയ പ്രവേശന തിരുന്നാൾ മംഗളങ്ങൾ

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 29-1-2023

Christavakahalam Monthly, FEBRUARY 2023
Annual Subscription Rs. 150/-
Single Copy Rs. 15/-

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
പ്രഥമ പ്രസിദ്ധീകരണം
ആകർഷകമായ രൂപകല്പനയിൽ
എല്ലാ കുടുംബങ്ങളിലേക്കും...

# ക്രൈസ്തവ കാഹളം




വായിക്കുക  വരിക്കാരാകുക  പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com